


# മലങ്കരസഭ

## മാസിക



പരിശുദ്ധ ബാവാതിരുമനസ്സുകൊണ്ട് സകല ജാതി മതസ്ഥർക്കും ക്രിസ്തുമസ് മംഗളങ്ങൾ നേരുന്നു.

1987
ഡിസംബർ
ലക്കം 12
പുസ്തകം 42



# പിതാക്കന്മാരുടെ ഓർമ്മ



മാർ തോമ്മാ ദീവന്നാസ്സ്യോസ് മെത്രാപ്പോലിത്താ.

ഡിസംബർ 3



പ. ബസ്സേലിയോസ് ഔഗേൻ I ബാവാ.

ഡിസംബർ 8



പ. ബസ്സേലിയോസ് ഗീവർഗീസ് I ബാവാ.

ഡിസംബർ. 17



പ. ബസ്സേലിയോസ് ഗീവർഗീസ് II ബാവാ.

ജനുവരി 3



കോലഞ്ചേരി മെഡിക്കൽമിഷൻ ആശുപത്രി സെക്രട്ടറി ശ്രീ. കെ.പി. പൗലൂസ്, വൈദീകസെമ്മിനാരി ക്കുള്ള എൻഡോവ്മെൻറ് തുക വൈസ് പ്രിൻസിപ്പൽ ഫാ. റവ്. ജെ. ജോഷ്വായെ ഏല്പിക്കുന്നു.

ആനുകാലികം — ജയൻ






# മലങ്കരസഭ

10-12-1987



## ഈ ലക്കത്തിൽ



" കന്യക ഗർഭം ധരിച്ച് ഒരു പുത്രനെ പ്രസവിക്കും. അവൻ ദൈവം നമ്മോടുകൂടെ എന്നർത്ഥമുള്ള ഇമ്മാനുവേൽ എന്നു വിളിക്കപ്പെടും ". ഏശായാ. 7: 14; മത്തായി. 1: 22.



" അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം, ഭൂമിയിൽ ദൈവകൃപ ലഭിച്ചവർക്കു സമാധാനം ".

ലൂക്കോസ്. 2: 14.

**മലങ്കരസഭാ വായനക്കാർക്ക്**
**ക്രിസ്തുമസിന്റെ മംഗളാശംസകൾ**

# ക്രിസ്തുമസ് ദൗത്യം

## വിവിധ വശങ്ങൾ

അതാ! വീണ്ടും ക്രിസ്തുമസ്സിൻെറ ദൗത്യം കടന്നുവരുന്നു. ലോകത്തിൻെറ എല്ലാ ഭാഗങ്ങളിലേക്കും എല്ലാ തരത്തിലുമുള്ള ആളുകളുടെ അടുക്കലേക്കും ആ ദൗത്യം ഓടിവരുന്നു. ഓരോരുത്തൻ ആയിരിക്കുന്ന സ്ഥാനങ്ങളിലും സ്ഥലത്തും അവനവനു് സ്വീകരിപ്പാനും ഗ്രഹിപ്പാനും തക്കവണ്ണമുള്ള മാദ്ധ്യമങ്ങളിൽ കൂടി ആ ദിവ്യ സന്ദേശം സമാഗതമാകുന്നു. സർവ്വലോകത്തിനും സന്തോഷവും സമാധാനവും നൽകുന്ന സന്ദേശമെന്നു പറഞ്ഞാൽ അതിൻെറ അർത്ഥ വ്യാപ്തി വളരെ വലുതാണ്. വിവിധ ഭാഷകളും സംസ്കാരവും വിശ്വാസവും, വീക്ഷണവും, ഭരണവും നിറഞ്ഞ ലോകത്തിൽ എല്ലാവർക്കും എങ്ങനെ ക്രിസ്തുമസ്സിൻെറ സന്ദേശം സന്തോഷം നൽകുവാൻ സാധിക്കുന്നുവെന്നുള്ളതു് മനുഷ്യബുദ്ധിക്കു് അതീതമായ ഒരു മഹാ രഹസ്യമാണ്. എങ്കിലും ആ ദിവ്യ സന്ദേശം സാർവലൗകിക സന്തോഷപ്രദമാക്കുവാൻ ദൈവം അതിനു തക്ക ആളുകളെയും രംഗങ്ങളെയും മാദ്ധ്യമങ്ങൾ ആക്കുന്നുവെന്ന് കാണുവാൻ പ്രയാസമില്ല. ഭരണാധികാരികളും പ്രജകളും ജ്ഞാനികളും അജ്ഞാനികളും ധനികരും ദരിദ്രരും മുതലാളികളും തൊഴിലാളികളും കറുത്തവരും വെളുത്തവരും പൗരസ്ത്യരും പാശ്ചാത്യരും കരുണയുള്ളവരും ക്രൂരരും വിശ്വാസികളും അവിശ്വാസികളും എല്ലാം ആ ദൂതു് ശ്രവിക്കുവാനും ശ്രദ്ധിക്കുവാനും ഇടയാകുമാറു് ദൈവം തൻെറ രക്ഷാപ്രവർത്തനങ്ങൾ സംവിധാനം ചെയ്യുന്നതായി കാണാം. ആദ്യത്തെ ക്രിസ്തുമസ്സിനു് സാക്ഷ്യം വഹിച്ചവരും സന്ദേശം നൽകപ്പെട്ടവരുമായ ആളുകളെ ആധാരമാക്കി മേൽ പ്രസ്താവിച്ച ആശയം നമ്മുടെ ചിന്തയ്ക്കു് വിഷയീഭവിപ്പിക്കാം.

വി. മത്തായിയുടെ സുവിശേഷത്തിൽ മാത്രം പരാമർശിക്കപ്പെട്ടിട്ടുള്ള (1) വിദ്വാന്മാർ എന്ന മാദ്ധ്യമം ഒന്നാമതായി എടുക്കാം. ''ഹേരോദാവിൻെറ കാലത്ത് യേശു യഹൂദ്യയിലെ ബേതലഹേമിൽ ജനിച്ച ശേഷം കിഴക്കുനിന്ന് വിദ്വാന്മാർ യരുശലേമിൽ എത്തി. യഹൂദന്മാരുടെ രാജാവായി പിറന്നവൻ എവിടെ? ഞങ്ങൾ അവൻെറ നക്ഷത്രം കിഴക്കു് കണ്ടു് അവനെ നമസ്കരിപ്പാൻ വന്നിരിക്കുന്നു എന്ന് പറഞ്ഞു.'' (വി: മത്താ. 2 : 1–2)

തിരുജനനം ഒരു സാർവലൗകിക സന്തോഷ സന്ദേശമാക്കുവാൻ ദൈവം ഒരുക്കിയ ഒരു പ്രധാന മാദ്ധ്യമം ആയിരുന്നു കിഴക്കു നിന്നും വന്ന വിദ്വാന്മാർ. തിരുപ്പിറവി സംബന്ധിച്ചുള്ള പ്രവചനങ്ങൾ കേട്ടോ, ദൈവം യൗസേപ്പിനോടും മറിയാമ്മിനോടും ദൂതൻ മുഖാന്തിരം സംസാരിച്ചതുപോലെയുള്ള അരുളപ്പാടുകൾ ലഭിച്ചോ അല്ല വിദ്വാന്മാർ വന്നെത്തിയതു്. അവർ വാനശാസ്ത്രത്തിൽ വിരുതന്മാർ ആയിരുന്നു. നക്ഷത്രമണ്ഡലത്തിൽ സൂക്ഷ്മ നിരീക്ഷണം നടത്തിയപ്പോൾ ഒരു പുതിയ താരകയിൽ നിന്നുള്ള ഒളിയുടെ ഓളമായിരുന്നു അവർക്കു നൽകപ്പെട്ട ക്രിസ്തുമസ്സ് സന്ദേശം. ലോകത്തിൽ ധർമ്മം സംസ്ഥാപിക്കാൻ ഒരു ദിവ്യൻ അവതരിക്കാൻ പോകുന്നതിൻെറ അടയാളം ആകാശത്തിൽ അവർ കണ്ടെത്തി. ആ കണ്ടെത്തൽ അവർ ബേതലഹേമിലെ പുൽക്കൂട്ടിൽ അവരെ എത്തിക്കുകയും ചെയ്തു.

വിദ്വാന്മാർ അവർക്കു മുതൽക്കൂട്ടായി സമ്പാദിച്ചിരുന്ന നക്ഷത്ര ശാസ്ത്രവിദ്യയിൽ കൂടി തിരുജനന

ഫാ. എ. എം. വർഗീസ് ബി.എ.,
പന്തളം

സന്ദേശം കൈപ്പററി. അതു് അവരിൽ കൂടി പ്രചരിപ്പിക്കുവാനും പ്രവഹിക്കുവാനും ദൈവം വഴിയൊരുക്കി. ആ ദൈവീക മാദ്ധ്യമം നടപ്പാക്കുവാൻ കഷ്ടപ്പാടുകൾ സഹിച്ചുകൊണ്ടു് അവർ ദീർഘമായ യാത്രയ്ക്കു് തയ്യാറായി. യഥാർത്ഥത്തിൽ ശാസ്ത്രത്തിൻെറ കൈത്തിരികൾ കത്തിച്ചു കൊണ്ടുള്ള ഒരു സാഹസിക സംരംഭമായിരുന്നു അവരുടേതു്. ആകാശത്തിലേക്കുള്ള നോട്ടം പോകട്ടെ ഭൂമിയിലുള്ളവയെത്തന്നെ ശ്രദ്ധിപ്പാനോ പഠിപ്പാനോ അറിവില്ലാത്ത കോടാനുകോടികൾ ഈ ലോകത്തിലുണ്ടു്. അവർക്കും വിദ്വാന്മാരിൽ കൂടെ ലോകരക്ഷകനെ കാണുവാൻ തക്കവണ്ണം അവരുടെ ശാസ്ത്രപരിജ്ഞാനം കാരണമായിത്തീരുന്നില്ലേ.

ആധുനിക ലോകം ശാസ്ത്രത്തിൻെറയും പുതിയ പുതിയ കണ്ടുപിടിത്തങ്ങളുടെയും മററു വിധത്തിലുള്ള ജ്ഞാനശാഖകളുടെയും പുരോഗതിയിൽ നീങ്ങുകയാണ്. ഗ്രന്ഥങ്ങളും വായനശാലകളും വിദ്യാലയങ്ങളും ജ്ഞാനികളും കൂടി കൂടി വരുന്നു. ഇതുമൂലം ധാർമ്മിക സന്ദേശങ്ങൾ അറിവില്ലാത്തവരുടെയിടയിലേക്കു് ഒഴുകേണ്ടതാണ്. പക്ഷെ ഇതു സംഭവിച്ചു കൊണ്ടിരി

ക്രിസ്തുമസ് ഗാനം:

# പൈതലാരഹോ!

## സാമുവൽ, കൂടൽ

(സാഗരങ്ങളെ പാടിയുണർത്തിയ
സാമഗീതമേ! എന്ന രീതി)

പൈതലാരഹോ! - നാഥൻ ദ്യുതിമയൻ
ശീതരാവിതിൽ മേവി കാലിത്തൊഴുത്തിലെ—
പൈതലാരഹോ! ഈശസൂനു ദ്യുതിമയൻ
ശീതരാവിതിൽ മേവി കാലിത്തൊഴുത്തിലെ
പൈതലാരഹോ!

പാടാൻ പോകാം മോദഗാനം
ബേതലഹേമിൽ വാനവരൊത്തു
നാഥനെ വാഴ്ത്താം— ആ— ആ—ആ
പൈതലാരഹോ!

അനന്തസീമയും ഉന്നതങ്ങളും
ആഴങ്ങളും മെനഞ്ഞോൻ വിട്ടു
മാനവരെ രക്ഷിച്ചീടാൻ
കനിവാലേ മാനവനായ ദൈവമേ!
ഏകും സ്തുതിയും മനവും തനുവും
യേശുരാജനായ് വാണീടാൻ മുദാ— ആ ആ ആ
പൈതലാരഹോ!

മുൾപ്പടർപ്പതിൽ മോശ കണ്ടവൻ
നിത്യവും മന്നാപൊഴിച്ചവൻ
നിത്യനമാ സത്യജീവനും
സദാ ദൂതർ വാഴ്ത്തിടും ദേവനവൻ
ഏകും സ്തുതിയും മനവും തനുവും
യേശു രാജനായ് വാണിടാൻ മുദാ
ആ— ആ— ആ— പൈതലാരഹോ!

—॰—

---

കുന്നതോ! അധർമ്മം അടിക്കടി പെരുകുകയാണ്. അറപ്പും വെറുപ്പും ഉളവാക്കുന്ന ദുഷ്പ്രവർത്തികളുടെ കരിമേഘങ്ങൾ ക്രിസ്തുമസ്സിന്റെ ശോഭായമാനമായ അന്തരീക്ഷത്തെ മലീമസമാക്കുകയാണ്.

ശാസ്ത്രീയ കണ്ടുപിടിത്തങ്ങളിൽകൂടി ദൈവത്തിന്റെ മഹത്വം നാമും ദർശിച്ച് ലോകരക്ഷകനെ നാം ആരാധിക്കേണ്ടിയിരിക്കുന്നു. ''ആകാശങ്ങൾ ദൈവത്തിന്റെ മഹത്വത്തെ അറിയിക്കുന്നു. ആകാശത്തട്ട് അവന്റെ കൈവേലയെ കാണിക്കുന്നു.'' സങ്കീ. 19:1.

2) ഹേരോദാവ്. ക്രിസ്തുമസിന്റെ സന്ദേശം ഹേരോദാവിന് ലഭിക്കുന്നത് വിദ്വാന്മാരിൽ കൂടിയാണ്. ഹേരോദാവ് രാജകീയപദവിയുള്ള ഒരു വ്യക്തിയായിരുന്നു. ലോകത്തെമ്പാടുമുള്ള ഭരണാധികാരികളെ ഹേരോദാവ് പ്രതിനിധീകരിക്കുന്നതായി നമുക്ക് സങ്കല്പിക്കാം. അധികാരമോഹിയും അധികാര ദുർവിനിയോഗക്കാരനും ദുർമാർഗിയുമായ ഹേരോദാ രാജാവ് ക്രിസ്തുമസ് സന്ദേശം വിദ്വാന്മാരിൽ നിന്നും കേട്ട് ഭ്രമിക്കുന്നതായി വി. മത്തായിയുടെ സുവിശേഷത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു (വി. മത്താ. 2:3)

ഒരു ഉത്തമ ഭരണാധികാരിക്ക് അനുയോജ്യമായ വിധത്തിൽ സത്യം സത്യമായി അംഗീകരിച്ച് വിദ്വാന്മാരിൽ നിന്നും കേട്ട സുവിശേഷം തന്റെ രാജധാനിയിലും രാജ്യത്തിലും പ്രചരിപ്പിക്കുവാൻ അയാൾക്ക് സാധിക്കാതെ പോയി. രാജകൊട്ടാരത്തിൽ എത്തിയ തിരുജനന ദൂത് ഹേരോദാവിനെ അസൂയാലുവാക്കുകയും യേശുവിനെ ഉപായരൂപേണ നശിപ്പിക്കുവാൻ ചിന്തിക്കുകയും ചെയ്തു. നാമും മറ്റുള്ളവരിലുള്ള നന്മയിൽ സന്തോഷിക്കുകയും അവരെ പ്രോത്സാഹിപ്പിക്കുകയും ചെയ്യാതെ തേജോവധം ചെയ്യാറില്ലേ?

3) ആട്ടിടയന്മാർ. ക്രിസ്തുമസിന്റെ ദൗത്യമാധ്യമങ്ങളെപ്പറ്റിപ്പറയുമ്പോൾ ആട്ടിടയന്മാർ അത്യന്തം ശ്രദ്ധാർഹരാണ്. ചരിത്രകാരനായ വി. ലൂക്കോസ് ഇവരുടെ പങ്കിനെപ്പറ്റി ഒരു ചെറിയ ചിത്രീകരണം നൽകുന്നു (വി. ലൂക്കോസ് 2:8–13). ആടുകളെ തീറ്റിപ്പോറ്റുന്നതിൽ മാത്രം ശ്രദ്ധപതിപ്പിച്ചും ആ തൊഴിൽകൂടി ഉപജീവനം കഴിച്ചും സംസ്കാരപരമായ സമൂഹത്തിൽ നിന്നും രംഗങ്ങളിൽ നിന്നും ഒറ്റപ്പെട്ടു ജീവിച്ചും പ്രകൃതിയുടെ പരുപരുപ്പുകളിൽ തഴമ്പിച്ചും സ്വന്തം വീടുകളിൽ നിന്നകന്ന് ആടുകളുടെ ആലകൾക്കടുത്ത് വെളിമ്പ്രദേശങ്ങളിൽ താമസിച്ചും കഴിഞ്ഞുകൂടുന്ന അജ്ഞരായ ആളുകളാണ് നമ്മുടെ മുൻപിൽ. ലോകത്തിലെ ഒരു വലിയ ജനവിഭാഗത്തെ ഇവർ പ്രതിനിധീകരിക്കുന്നവരെന്ന് പറയേണ്ടതില്ലല്ലോ.

ഇപ്രകാരമുള്ള പാവപ്പെട്ടവർക്ക് ക്രിസ്തുമസിന്റെ ദൂത് അന്നു നൽകപ്പെട്ടു. തിരുജനനരാത്രിയിൽ ബേതലഹേമിനു സമീപമുള്ള വെളിമ്പ്രദേശത്ത് ആട്ടിൻകൂട്ടത്തെ കാവൽ കാത്തു പാർത്തിരുന്ന പാവപ്പെട്ടവർ. വിദ്വാന്മാരോടോ രാജാക്കന്മാരോടോ മറ്റ് വൻപന്മാരോടോ യാതൊരു വിധത്തിലും സാമ്യപ്പെടുത്തുവാൻ സാധിക്കാത്തവിധത്തിൽ ഒരുതരം അധഃകൃതവർഗ്ഗമെന്നു തന്നെ പറയാം. പക്ഷേ

# കാലംചെയ്ത കൊച്ചി ഭദ്രാസനത്തിന്റെ കൊച്ചുതിരുമേനി

## ഫാ. പി. എം. കുറിയാക്കോസ്, കോയമ്പത്തൂർ

കൊച്ചി ഭദ്രാസനത്തിന്റെ കൊച്ചുതിരുമേനി— യാക്കോബ് മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്താ—1986 ഡിസംബർ 26—ാം തീയതി കാലം ചെയ്തു. തിരുമനസ്സിലെ ആകസ്മികമായ വേർപാട് സഭയിൽ പൊതുവെയും തിരുമേനിയുടെ മെത്രാസനത്തിൽ പ്രത്യേകിച്ചും ആഘാതം സൃഷ്ടിച്ചിരുന്നു. ക്രിസ്തുമസ് ദിനത്തിലെ ശുശ്രൂഷയിലും വി. കുർബ്ബാനയിലും ആദ്യവസാനം ഭക്തിപാരവശ്യത്തോടെ പങ്കെടുത്ത പിതാവ് ഒരൊററ ഉദയസൂര്യനെക്കൂടി മാത്രമേ കാണുകയുള്ളുവെന്ന് ഒരിക്കലും വിചാരിച്ചിരുന്നില്ല. വി. കുർബ്ബാനമദ്ധ്യേ അല്പം അസ്വാസ്ഥ്യം തോന്നിയപ്പോഠം സ്വല്പസമയം വീശ്രമിക്കുകയും ക്ഷീണം മാറുകയും ചെയ്തു. മുറിയിൽ വിശ്രമിച്ച തിരുമേനിയെ ഡോക്ടർ പരിശോധിച്ചിട്ട് ഗൗരവതരമായി ഒന്നും കണ്ടില്ല. പക്ഷേ! അരുമനാഥന്റെ വിളി തടയാൻ യാതൊരു ഭിഷഗ്വരനും സാധിക്കുകയില്ലല്ലോ. നല്ല പോർ പൊരുതു് വിശ്വാസം കാത്തു് ഓട്ടം തികച്ച് നീതിയുടെ കിരീടം പ്രാപിപ്പാൻ അതിവേഗം ഉയരത്തിലേക്ക് തിരുമേനി പോയിരിക്കുന്നു.

കേവലം എട്ടു വർഷക്കാലം മാത്രം മഹാപുരോഹിതസ്ഥാനത്തു് വിരാചിച്ച തിരുമേനിയുടെ ഭരണകാലം സംഭവബഹുലങ്ങളായിരുന്നെന്നു് പറയാൻ വയ്യ. നിശ്ശബ്ദസേവനമായിരുന്നു തിരുമേനിയുടെ ജീവിതം. നേട്ടങ്ങളെപ്പററി ഉത്ഘോഷിക്കാൻ അധികമൊന്നും ഇല്ലെങ്കിലും കോട്ടങ്ങളെപ്പററി ദോഷൈകദൃക്കുകൾക്കുപോലും പറയുവാനില്ലാത്ത ധന്യമായ ജീവിതത്തിന്റെ ഉടമയായിരുന്നു അദ്ദേഹം. ജീവിതവിശുദ്ധി ആജീവനാന്തം പാലിക്കുവാൻ തിരു



ഓർമ്മപ്പെരുനാൾ ഡിസംബർ 26

മേനിക്കു സാധിച്ചു. തന്നെ ഭരമേല്പിച്ച താലന്തിനെ ഏററം വിശ്വസ്തതയോടെ കൈകാര്യം ചെയ്തു് നല്ല പ്രതിഫലം പ്രാപിക്കത്തക്കവണ്ണം തിരുമേനി ജീവിച്ചു എന്നു് നിസ്സംശയം പറയുവാൻ കഴിയും.

മരണശേഷിയും ത്യാഗപൂർവ്വമായ പ്രവർത്തനവുംകൊണ്ടു് മുൻഗാമികളുടെ കാലടികളെ പിൻതുടരുവാനും വല്യതിരുമേനിയുടെ (യൂഹാനോൻ മാർ സേവേറിയോസ്) കൈകളെ ബലപ്പെടുത്തുവാനും വ്യക്തിബന്ധങ്ങളെ ഉറപ്പിക്കുവാനും ആടുകളെ നീതിപാതയിൽക്കൂടി നയിക്കുവാനും കൊച്ചുതിരുമേനിക്കു് സാധിച്ചു. ശാരീരിക ആസ്വാസ്ഥ്യം നിമിത്തം

(ശേഷം 23-ാം പേജിൽ)

---

അത്ഭുതമെന്നുതന്നെ പറയട്ടെ, കർത്താവിന്റെ ഒരു ദൂതൻ അവരുടെ അരികെ നിന്നു. തിരുജനനവാർത്തയും രക്ഷകനായി അവതരിച്ച അത്ഭുത ശിശുവിനെ പോയി കാണുവാനുള്ള അടയാളവും ദൂതൻ ആ സാധു ജനത്തെ അറിയിക്കുന്നു.

ആ പാവപ്പെട്ടവർ ഭയപരവശരായി. ദൈവതേജസ് അവരെ ചുററി മിന്നിയതുകൊണ്ടുണ്ടായ ഭയമായിരുന്നു അതു്.

ദൈവത്തെ പരിജ്ഞാനത്തിൽകൂടി അറിയുവാൻ തക്ക യാതൊന്നും ആ അജപാലകരുടെ പക്കൽ ഇല്ലായിരുന്നു. എന്നാൽ ദൈവത്തിന്റെ തേജസ് അവർ കാണുന്നു. 'ഹൃദയശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ അവർ ദൈവത്തെ കാണും'. നാമും ക്രിസ്തുമസ് ആഘോഷിക്കുമ്പോഠം ഹൃദയശുദ്ധിയുള്ളവരായി ദൈവതേജസ് പ്രാപിച്ചവരായിത്തീരണം. ക്രിസ്തുമസിന്റെ സ്വർഗ്ഗീയാനുഭൂതി നാം ഓരോരുത്തരിലും ഉണ്ടാകട്ടെ.

# കർത്തൃപ്രാർത്ഥനയിൽ ഉണ്ടായിരിക്കേണ്ട ധ്യാനാത്മക ചിന്തകൾ (i)

## മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ

പ്രാർത്ഥനയെക്കുറിച്ച് മുഖവുരയായി ചില കാര്യങ്ങൾ പ്രസ്താവിക്കട്ടെ. പ്രാർത്ഥന, ഭക്ഷണം കഴിക്കുന്നതുപോലെയാണെന്ന് പറയാം. വേണ്ടവണ്ണം ഭക്ഷണം രുചികരമായി ഉണ്ടാക്കുകയും, ശരിക്ക് ചവച്ച് രുചി അറിഞ്ഞ് ഭക്ഷിക്കുകയും ചെയ്താൽ അത് ഏററവും ഹൃദ്യമായിരിക്കുമെന്ന് മാത്രമല്ല, അത് ദഹിച്ച് ശരീരത്തിൽ പിടിക്കുകയും ചെയ്യും. വേണ്ടവണ്ണം പാകം ചെയ്യാതെ ഭക്ഷണമുണ്ടാക്കുകയും വെട്ടിവിഴുങ്ങുകയും ചെയ്താൽ രുചികരമായിരിക്കുകയില്ലെന്നു തന്നെയല്ല ദഹിച്ചില്ലെന്നും വരും. ഭക്ഷണം കഴിക്കുന്നത് സന്തോഷത്തിനും ശക്തിക്കുമാണെന്ന് പറയുന്നതുപോലെ പ്രാർത്ഥന, ജീവിതത്തെ സന്തോഷനിർഭരമാക്കുന്നതിനും ശക്തീകരിക്കുന്നതിനുമാണ്. ശരീരവളർച്ചയ്ക്ക് ആവശ്യമായ വിവിധ ഘടകങ്ങൾ ഭക്ഷണത്തിൽ ഉണ്ടായിരിക്കണമെന്ന് പറയുന്നതുപോലെ സ്തുതിയും സ്തോത്രവും പശ്ചാത്താപവും അപേക്ഷയും സമർപ്പണവും പ്രാർത്ഥനയിൽ ഉണ്ടായിരിക്കണം.

ഭക്ഷണത്തിനുള്ള വിശപ്പും ആഗ്രഹവും ഇല്ലാതെ വന്നാൽ ചികിത്സിക്കണം. അതുപോലെ പ്രാർത്ഥനയ്ക്കുള്ള താല്പര്യമില്ലാതെപോകുന്നത് ആത്മീയരോഗങ്ങൾ മൂലമാണ്. ദൈവത്തോടുള്ള ആഴമായ നന്ദിയും സ്വന്ത കുറവുകളെക്കുറിച്ചും കുററങ്ങളെക്കുറിച്ചുമുള്ള ആഴമായ പശ്ചാത്താപവും ദൈവമഹത്വത്തിനും മനുഷ്യരുടെ നന്മയ്ക്കുമായുള്ള ആഴമായ ആഗ്രഹവും നമ്മിൽ വളർത്തിയെടുക്കുമ്പോൾ പ്രാർത്ഥനയ്ക്കുള്ള ആഗ്രഹം സ്വാഭാവികമായി നമ്മിൽ വർദ്ധിക്കും. ''നീതിക്ക് വിശന്നു ദാഹിക്കുന്നവർ ഭാഗ്യവാന്മാർ അവർക്ക് തൃപ്തി വരും.'' (വി. മത്താ. 5:6)

കർത്തൃപ്രാർത്ഥനയെക്കുറിച്ച് അടുത്തതായി ചിന്തിക്കാം. കർത്താവ് പഠിപ്പിച്ച പ്രാർത്ഥനയാണിത്. സകല മതസ്ഥർക്കും ചൊല്ലാവുന്നതാണിത്. ഇതിൽ ഒരു വാക്കുപോലും ആർക്കും അസ്വീകാര്യമായിട്ടില്ല. 'ഞങ്ങൾ' എന്നു പറയുന്നിടത്ത് ഇന്നു ജീവിച്ചിരിക്കുന്ന സകലരെയും പരലോകത്തിലെ സകല ആത്മാക്കളെയും സകല ജാതിമതസ്ഥരെയും മതമില്ലാത്തവരെയും മിത്രങ്ങളെ മാത്രമല്ല ശത്രുക്കളെയും ഉൾക്കൊള്ളിക്കുന്ന വർത്തമാന, ഭൂത, ഭാവികാലങ്ങളെയും സമർപ്പിക്കുന്ന ഒരു പ്രാർത്ഥനയാണിത്. ഏതു അനുഭവത്തിലിരിക്കുന്നവർക്കും ഇതു ചൊല്ലാവുന്നതാണ്. ദൈവത്തോടുള്ള നന്ദി പറഞ്ഞും പാപങ്ങളെ ഓർത്ത് പശ്ചാത്തപിച്ചും നമ്മെത്തന്നെയും സകല മനുഷ്യരെയും സമർപ്പിക്കുന്നതിനും നമ്മുടെയും സകല മനുഷ്യരുടെയും കഷ്ടതകളും ആവശ്യങ്ങളും ദൈവതിരുമുമ്പാകെ സമർപ്പിച്ചും, ഈ പ്രാർത്ഥന ചൊല്ലാവുന്നതാണ്. ഏതു പ്രായത്തിലുള്ളവർക്കും ഇതു ചൊല്ലാവുന്നതാണ്. ഇതു സർവ്വസ്പർശിയാണെന്നു പറയാം (allembracing). മക്കൾ പിതാവിന്റെ അടുക്കൽ കഴിക്കുന്ന അപേക്ഷയാണിത്.

ബാലികാബാലന്മാർ ഇതു ചൊല്ലുമ്പോൾ ആദ്യഭാഗം കുറെക്കൂടെ ലളിതമാക്കിയാലും തെററില്ല. 'സ്വർഗ്ഗത്തിലുള്ള ഞങ്ങളുടെ പിതാവേ, ഞങ്ങളെ നല്ല മക്കളാക്കണമെ. ഞങ്ങൾ നിന്നെ അനുസരിച്ച് പരസ്പരം സ്നേഹിക്കുമാറാകണമെ. നിന്നോടുള്ള സ്നേഹത്തിൽ ഞങ്ങൾ നിന്റെ ഇഷ്ടം ചെയ്ത് പരസ്പരം സഹായിക്കുമാറാകണമെ. അങ്ങനെ ഞങ്ങൾ സ്വർഗ്ഗത്തിലെ മാലാഖമാരെപ്പോലെ ആയിതീരുമാറാകണമെ'.

1) ''സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ'' എന്നോ, ''ആകാശങ്ങളിലിരിക്കുന്ന ഞങ്ങളുടെ ബാവാ'' എന്നോ ചൊല്ലുമ്പോൾ പിതാവിനു നൽകുന്ന വിശേഷണമെന്താണ് എന്ന് മനസ്സിലാക്കേണ്ടതുണ്ട്. സ്വർഗ്ഗസ്ഥനെന്ന് പറയുമ്പോൾ സ്വർഗ്ഗീയമായ സകല നന്മകളുടെയും സന്തോഷത്തിന്റെയും ഉറവിടമാണെന്ന അർത്ഥമാണ് ഉദ്ദേശിക്കുന്നത്. പിതാവെന്ന് പറയുമ്പോൾ സ്നേഹത്തിന്റെയും ശക്തിയുടെയും അറിവിന്റെയും പ്രതീകമാണ്.

2) ''നിന്റെ തിരുനാമം പരിശുദ്ധമാക്കപ്പെടണമെ''. പിതാവിന്റെ നാമം പരിശുദ്ധമാക്കപ്പെടുന്നത്, അഥവാ പിതാവിന് മഹത്വമുണ്ടാകുന്നത്, ലോകം പിതാവിന്റെ നന്മകൊണ്ട് നിറയുമ്പോഴാണ്. അതിൽ ഏററവും പ്രധാനമായത് മക്കൾ പിതാവിനെപ്പോലെ സൽഗുണപൂർണ്ണരാകുമ്പോഴാണ്.'' അങ്ങനെ മനുഷ്യർ നിങ്ങളുടെ നല്ല പ്രവൃത്തികളെ കണ്ടിട്ട് സ്വർഗ്ഗസ്ഥനായ നിങ്ങളുടെ

പിതാവിനെ മഹത്വപ്പെടുത്തേണ്ടതിന് നിങ്ങളുടെ വെളിച്ചം അവരുടെ മുമ്പിൽ പ്രകാശിക്കട്ടെ' (വി. മത്താ. 5:16) എന്ന് കർത്താവു പറയുന്നു.

'സ്വർഗ്ഗസ്ഥപിതാവിൽ ത്രിയേകദൈവത്തെയാണ് ക്രിസ്ത്യാനികൾ ദർശിക്കുന്നത്. പിതാവിനെപോലെയും (വി. യോഹ. 3:16, 2 കൊരി. 1:3, വി. യോഹ. 5:17) പുത്രനെപ്പോലെയും (വി. മർക്കോ. 10:45, വി. യോഹ. 13:14) പരിശുദ്ധ റൂഹായെപ്പോലെയും (റോമ. 8:26, 2 കൊരി 3:18) മനുഷ്യർ ആയിതീരുമ്പോഴാണ് ത്രിയേകദൈവത്തിന്റെ മഹത്വം മനുഷ്യരിൽ കണ്ട് അവർ ദൈവത്തെ മഹത്വപ്പെടുത്താനിടയായിത്തീരുന്നത്. ഈ രൂപാന്തരവും വളർച്ചയും സകല മനുഷ്യരിലും ഉണ്ടാകണം. അപ്പോഴും മനുഷ്യർ പരസ്പരം ദർശിച്ച് ദൈവത്തെ സ്തുതിക്കും. സുവിശേഷവേലയും ജീവകാരുണ്യപ്രവർത്തനങ്ങളും മററും ചെയ്യുന്നതിനുള്ള സമർപ്പണവും ഇതിൽ അടങ്ങിയിരിക്കുന്നു. ഇപ്രകാരം നാം ദൈവികരായിതീരുന്നില്ലെങ്കിൽ നാം സ്വയം നശിച്ച് ദൈവത്തിന് അപമാനം വരുത്തുന്നതാണ്. ''നിങ്ങളുടെ നിമിത്തം ദൈവത്തിന്റെ നാമം ജാതികളുടെ ഇടയിൽ ദുഷിക്കപ്പെടുന്നു'' (റോമ. 2:24)

3) ''നിന്റെ രാജ്യം വരണമെ''. പിതാവിന്റെ രാജ്യം വരുന്നത് സ്നേഹത്തിന്റെ ഭരണം വരുമ്പോഴാണ്. സകലരും സ്നേഹത്തിന് വിധേയരാകണം. സ്നേഹമുണ്ടെങ്കിലേ അനുസരിക്കൂ (വി. യോഹ. 14:23). അപ്പോൾ അവർ ചെയ്യുന്നതെല്ലാം സ്നേഹത്തിലായിരിക്കും. ''നിങ്ങൾ ചെയ്യുന്നതെല്ലാം സ്നേഹത്തിൽ ചെയ്‌വിൻ'' (1 കൊരി. 16:14) എന്ന് വി. പൗലോസ് പറയുന്നു. പൂർണ്ണ ഹൃദയത്തോടും, പൂർണ്ണ ആത്മാവോടും, പൂർണ്ണ ശക്തിയോടും മനുഷ്യരെ സ്നേഹിക്കുമ്പോഴാണ് അപ്രകാരം ദൈവത്തെ സ്നേഹിക്കുവാൻ നമുക്ക് കഴിയുന്നത്. ഇങ്ങനെ മനുഷ്യർ പരസ്പരം സ്നേഹിക്കുമ്പോൾ ലോകം അങ്ങേയററം ഉയരും. കാർഷികരംഗത്തും, ചികിത്സയിലും, സാഹിത്യത്തിലും, ആത്മീയരംഗത്തും ജീവിതത്തിന്റെ എല്ലാ തുറയിലും മനുഷ്യന് അപ്പോൾ പുരോഗതിയുണ്ടാകും.

4) ''നിന്റെ ഇഷ്ടം നടക്കണമെ''. അനുസരണത്തെക്കാൾ ഒരുപടികൂടി കടന്നാണ് ഇഷ്ടം ചെയ്യുന്നത്. മക്കൾ സ്നേഹത്തിൽ സ്വമേധയായി മുമ്പോട്ടുവന്ന് പിതാവിന്റെയും തന്റെ മക്കളുടെയും ഇഷ്ടം ചെയ്യുമ്പോഴാണ് പിതാവിന്റെ ഇഷ്ടം നടക്കുന്നത്. ''എന്നെ അയച്ചവന്റെ ഇഷ്ടം ചെയ്ത് അവന്റെ പ്രവൃത്തി തികക്കുന്നത് എന്റെ ആഹാരം'' (വി. യോഹ. 4:34) എന്ന് അരുളിച്ചെയ്ത

## ? സംശയങ്ങൾ ചോദിക്കുക

## ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ

1. യേശു ആചാര്യത്വം കൈക്കൊണ്ടതു യോഹന്നാനിൽ നിന്നാണോ?

കെ. എം. തോമസ്, മദ്രാസ്.

നിത്യ ആചാര്യനായ യേശുവിന്റെ നിത്യപൗരോഹിത്യം യോഹന്നാനുമുമ്പുള്ളതാണെന്നു വ്യക്തം. യോഹന്നാന്റെ ആചാര്യത്വവും യേശുവിൽ നിന്നുള്ളതായിരുന്നു. അതിനാലാണ് ''നിന്നാൽ സ്നാനം ഏല്ക്കുവാൻ എനിക്കു് ആവശ്യം'' (മത്താ. 3 : 14) എന്ന് യോഹന്നാൻ യേശുവിനോടു് പറഞ്ഞതു്. ഇപ്പോൾ സമ്മതിക്ക ഇങ്ങനെ സകല നീതിയും നിവർത്തിക്കുന്നതു നമുക്കു ഉചിതം'' എന്ന വാചകത്താൽ മനുഷ്യത്വത്തിന്റെ ആവശ്യമായ മാമോദീസാക്കു താൻ വിധേയനാകയാണു ചെയ്തതു്. ലേവ്യാ പൗരോഹിത്യം യോഹന്നാനുണ്ടായിരുന്നതു യഹൂദരാജത്വവുമായി ബന്ധപ്പെട്ടതുന്നു എന്നല്ലാതെ നിത്യപൗരോഹിത്യത്തിനുള്ള കുറവു പരിഹരിക്കുകയല്ല യേശു ചെയ്തതു്. നിത്യ പൗരോഹിത്യം കുറവില്ലാത്തതാണ്. പാപമൊഴികെ സകലത്തിലും നമുക്കു തുല്യനാകേണ്ടതായിരുന്നതിനാൽ താൻ മാമോദീസായും ഏല്ക്കേണ്ടിവന്നു എന്നുമാത്രം. ലേവ്യ പൗരോഹിത്യം ''യോഹന്നാൻ കർത്താവിനേകി'' എങ്കിൽ നിത്യപൗരോഹിത്യം ''യോഹന്നാനു കർത്താവേകി'' എന്നുകൂടി മനസ്സിലാക്കണം. ''സകലവും അവനിൽ നിന്നും അവനാലും അവങ്കലേക്കും ആകുന്നുവല്ലോ. അവന് എന്നെന്നേക്കും മഹത്വം.'' (റോമർ 11 : 36)

2. ദാസിയുടെ മകനായ യിശ്മായേലിന് അബ്രഹാം അവകാശം നിഷേധിച്ചു എങ്കിൽ ഗോത്രപിതാക്കന്മാരിൽ നാലുപേരായ ദാൻ, നപ്താഹ്, ഗാദ് ആശേർ എന്നീ ദാസീപുത്രന്മാർക്കു് എങ്ങനെ അവകാശം ലഭിച്ചു? (Do)

അവർ നാലുപേരും യിസ്ഹാക്കിന്റെ മകനായ യാക്കോബിന്റെ മക്കളായിരുന്നുവല്ലോ. യാക്കോബിന്റെ പന്ത്രണ്ടു മക്കളെയും അവകാശികളാക്കുവാനെ യാക്കോബു നിശ്ചയിച്ചു. എന്നാൽ യിസ്ഹാക്കിനെ മാത്രം അവകാശിയാക്കുവാൻ അബ്രഹാം നിശ്ചയിച്ചു. പിതാവിന്റെ ഇഷ്ടം പോലെ മക്കൾക്കു് അവകാശം കൊടുക്കാമെന്ന സിദ്ധാന്തം അന്നു നിലനിന്നു. ശരിയായി ചിന്തിച്ചാൽ പിതാവായ ദൈവത്തിന്റെ സ്വത്തായ ഈ ഭൂമി തന്റെ സകല മക്കൾക്കും അവകാശപ്പെട്ടതാണ്. പിതാവായ ദൈവത്തിനാണ് ഭൂമി മുഴുവന്മേലും അവകാശമുള്ളതു്. അതു ദാസിയുടെ മക്കൾക്കും മറ്റെല്ലാ മനുഷ്യർക്കും അവകാശപ്പെട്ടതാണ്.

3. വൈദികൻ എന്നാൽ വേദം അറിയാവുന്നവൻ. വേദം അറിയാവുന്ന അൽമായക്കാരും വൈദികരല്ലേ പിന്നെ അവൈദികർ എന്ന പേര് വിളിക്കാമോ? (Do)

ഭാഷയുടെ ഒരു കുറവാണ് ഇവിടെ മനസ്സിലാക്കേണ്ടതു്. പൊതു പൗരോഹിത്യത്തിനും (1 പത്രോസ് 2 : 9) പ്രത്യേക പൗരോഹിത്യത്തിനും (യോഹ. 20 : 22) പ്രത്യേക വാക്കുകൾ ഭാഷയിലില്ല. അതിനാൽ പ്രത്യേക പൗരോഹിത്യമില്ലാത്തവരെ അവൈദികർ എന്നു ചിലർ വിളിക്കുന്നു. എല്ലാവർക്കും വി. മൂറോൻ അഭിഷേകമുള്ളതിനാൽ അവൈദികർ എന്ന പദപ്രയോഗം ഉപയോഗിക്കാതെ മറ്റെന്തെങ്കിലും നല്ല വാക്കുപയോഗിക്കുന്നതു നന്ന്. 'വൈദികർ' 'വിശ്വാസികൾ' എന്ന സംജ്ഞകൾ 'വൈദികർ' 'അവൈദികർ' എന്നതിലും നല്ലതായി തോന്നുന്നു. ഭാഷാ പണ്ഡിതർ കുറെക്കൂടി നല്ല വാക്കുകൾ കണ്ടുപിടിക്കട്ടെ.

4. എല്ലാ സഭകളും സുവിശേഷ പ്രചരണത്തിനു കൊടുക്കുന്ന സ്ഥാനം നമ്മുടെ സഭ കൊടുക്കാത്തതെന്തുകൊണ്ട്? (Do)

---

കർത്താവു് സമയം തക്കത്തിൽ ഉപയോഗിക്കുകയും ചെയ്തു്''. എന്നെ അയച്ചവന്റെ പ്രവൃത്തി പകലുള്ളടത്തോളം നാം ചെയ്യേണ്ടതാകുന്നു. ആർക്കും പ്രവർത്തിച്ചുകൂടാത്ത രാത്രി വരുന്നു'' (വി. യോഹ. 9:4).

5) ''സ്വർഗ്ഗത്തിലെ പോലെ ഭൂമിയിലുമാകണമെ''. സ്വർഗ്ഗത്തിലെ മാലാഖമാർ മക്കളായി ദൈവത്തെ മഹത്വപ്പെടുത്തുന്നതുപോലെയും, അവർ സ്നേഹത്തിനു് വിധേയപ്പെട്ടു് അനുസരിക്കുന്നതു പോലെയും, അവർ സ്നേഹത്തിന്റെ പാരമ്യത്തിൽ ദൈവേഷ്ടം ചെയ്യുന്നതുപോലെയും അങ്ങനെ സന്തോഷിക്കുന്നതുപോലെയും ഭൂമിയിലെ സകല മനുഷ്യരും ചെയ്യുവാനിടയാകണമെന്ന അപേക്ഷയും സമർപ്പണവുമാണ് ഇതിൽ അടങ്ങിയിരിക്കുന്നതു്. ഇങ്ങനെ സകല മനുഷ്യരും രൂപാന്തരപ്പെടുമ്പോൾ ഭൂമി സ്വർഗ്ഗമായിത്തീരും.

—o—

ആ കുറവു പരിഹരിക്കാനാണ് എല്ലാ ഇടവകയിലും സുവിശേഷസംഘം തുടങ്ങണമെന്നും എല്ലാ ഭദ്രാസനത്തിലും മിഷൻ ബോർഡ് തുടങ്ങണമെന്നും 1986 ഫെബ്രുവരിയിൽ കൂടിയ പ. സുന്നഹദോസ് തീരുമാനിച്ചതും പ. ബാവാ തിരുമേനിയുടെ കല്പന എല്ലാ പള്ളിയിലും അയച്ചതും. അത് എ. ഡി. 2000 നു മുമ്പു നടപ്പിലാക്കാൻ 1987 ഫെബ്രുവരി സുന്നഹദോസ് തീരുമാനിച്ച വിവരം പ. ബാവായുടെ കല്പനയാൽ എല്ലാ പള്ളികളെയും അറിയിക്കും. കേന്ദ്രമിഷൻ ബോർഡും അതിനായി പ്രവർത്തിക്കുന്നുണ്ട്. 'മലങ്കര സഭ' മാസിക വായിക്കുന്നവർ അവരുടെ പങ്കു വഹിക്കുന്നതു നന്നായിരിക്കും. പ്രത്യേക ദൈവവിളിയുള്ളവർ മാവേലിക്കര മിഷൻ പരിശീലനകേന്ദ്രത്തിൽ വന്നു പഠിച്ചു സുവിശേഷ പ്രചരണത്തിന്നായി മുമ്പോട്ടു വരിക.

5. മനശാസ്ത്ര കൗൺസലിംഗ് ക്രിസ്തീയ വിശ്വാസ പ്രകാരം നടത്താൻ സാധിക്കുമോ? (Do)

സാധിക്കും. ധാരാളം പേർ നടത്തുന്നുണ്ട്. സെമിനാരിയിലും M.T.C. യിലും ക്രിസ്തീയ കൗൺസിലിംഗ് പഠിപ്പിക്കുന്നുണ്ട്. മനഃപ്രയാസമനുഭവിക്കുന്നവരെ സഹായിക്കാൻ ഇതു് അത്യന്താപേക്ഷിതമാണ്.

6. ശീമോന്റെ പാപം എന്തു്? (Do)

അ. പ്ര. 8 : 18 മുതൽ വായിക്കുക. ശീമോൻ മാഗ്ഗുസ് ദൈവത്തിന്റെ ദാനം പണത്തിനു വാങ്ങാം എന്നു വിചാരിച്ചു ദ്രവ്യം കൊണ്ടുവന്നു നിന്റെ ദ്രവ്യം നിന്നോടുകൂടെ നശിച്ചു പോകട്ടെ എന്ന ശാപം വാങ്ങി. പട്ടം കൊടുക്കുന്നതിനു പണം വാങ്ങുന്നതു ശീമോന്റെ പാപമാണ് അതുകൊണ്ടാണ് നമ്മുടെ തിരുമേനിമാർ പട്ടം കൊടുക്കുമ്പോൾ കൈമുത്തു വാങ്ങാത്തതു്. ''സൗജന്യമായി ലഭിച്ചു സൗജന്യമായി കൊടുപ്പിൻ.'' എന്നാണല്ലോ കല്പന.

7. മാമോദീസാ ഏല്ക്കുന്ന എല്ലാ കുട്ടികളെയും 7½ വയസാകുമ്പോൾ ദേവാലയത്തിൽ വരുത്തി അതിന്റെ മാഹാത്മ്യം മനസിലാക്കി വി. കുർബാന നല്കേണ്ടതല്ലേ? (Do)

12 വയസ്സാകുമ്പോൾ ആദ്യകുമ്പസാരത്തിനായി ഒരുക്കുകയും അംഗത്വ ചുമതലകൾ ഗ്രഹിപ്പിക്കുകയും ഒക്കെ ചെയ്ത് മെത്രാപ്പോലീത്തായുടെ കയ്യിൽ നിന്നു തന്നെ വി. കുർബാന അനുഭവിപ്പിക്കുകയും ചെയ്യുവാനുള്ള പ്രത്യേക ക്രമം ഈ ഫെബ്രുവരി സുന്നഹദോസ് അംഗീകരിച്ചിട്ടുണ്ട്. എല്ലാ പള്ളികളിലും മെത്രാപ്പോലീത്താ ആണ്ടിലൊരിക്കൽ വരുവാനും ഈ ശുശ്രൂഷ നടത്തുവാനും ഇതു സഹായിക്കയും ചെയ്യും. കുട്ടികളെ പഠിപ്പിക്കേണ്ട പല കാര്യങ്ങളും കൊടുത്തിട്ടുണ്ട്. തലേദിവസം അവർ കുമ്പസാരിച്ചശേഷം പല മുദ്രാവാക്യങ്ങളും ചൊല്ലുന്നതായിരിക്കും. ആ വിശുദ്ധ കുർബ്ബാനാനുഭവ സമയത്തു് കിരീടവും വെള്ള വസ്ത്രവും ധരിച്ച കുട്ടികൾ പള്ളിയിൽ വരണം. എല്ലാ വികാരിമാരും ഈ ക്രമമനുസരിച്ച് കുട്ടികളെ പഠിപ്പിക്കാൻ ചില ദിവസങ്ങൾ ചെലവഴിക്കേണ്ടതായി വരും.

—o—

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്




തോമസ് വർഗീസ്.




താമസിച്ചതിന് ക്ഷമാപണം
മിസ്സസ്. സാലി, ലൂക്കോസ്.




ലാലി ജോർജ്, കുളനട.

ഒരു വിശ്വാസി, ബോംബെ.

പഴയ താളുകൾ:

# കൊച്ചി രാജകുടുംബവും പൂർവ്വ സുറിയാനിക്രിസ്ത്യാനികളും

അരശതാബ്ദത്തിനു മുമ്പ് എറണാകുളത്തു നിന്നു പ്രസിദ്ധപ്പെടുത്തി വന്നിരുന്ന ''പൗരകാഹളം'' പത്രത്തിൽ ശ്രീ. പട്ടശ്ശേരിൽ പൌലൂസ് മാപ്പിള എഴുതിയ ഒരു ലേഖനത്തിൽ നിന്നുമുള്ള ഉദ്ധരണമാണ് ചുവടെ ചേർക്കുന്നതു്:—

''പെരുമ്പടപ്പു സ്വരൂപമെന്ന സുപ്രസിദ്ധമായ കൊച്ചി രാജകുടുംബവും സുറിയാനി ക്രിസ്ത്യാനികളും തമ്മിലുള്ള സുസ്ഥിരമായ ബന്ധം ഇന്നും ഇന്നലേയും ഉത്ഭവിച്ച ഒന്നല്ലെന്നു ചരിത്രം നല്ലതുപോലെ പരിശോധിക്കുന്ന ഏവർക്കും നിഷ്പ്രയാസം ഗ്രഹിക്കുവാൻ സാധിക്കുന്നതാണ്. ഏതാദൃശ്യമായ ഒരു ബന്ധത്തിന്റെ പ്രത്യക്ഷ ലക്ഷ്യങ്ങളായി പരിലസിക്കുന്ന രണ്ടു മഹൽ സ്ഥാപനങ്ങളാണ് നടമേൽ സുറിയാനി പള്ളിയും, പുത്തനങ്ങാടി എന്ന പേരിൽ അറിയപ്പെട്ടുവരുന്ന രാജകീയസ്ഥാനമായ തൃപ്പൂണിത്തുറ പട്ടണവും. ഉൽകൃഷ്ടമായ ഈ രണ്ടു സ്ഥാപനങ്ങളും സുറിയാനി ക്രിസ്ത്യാനികളോടുള്ള സ്നേഹാധിക്യത്തിന്റെ ഫലമായി രാജകുടുംബത്തിൽ നിന്നും നന്ദിപൂർവ്വം ഇദംപ്രഥമമായി വച്ചുകൊടുത്തിട്ടുള്ളതാണെന്ന് തൽസംബന്ധമായ ചരിത്രം ലോകസമക്ഷം പ്രഖ്യാപനം ചെയ്യുന്നുണ്ട്. കൊച്ചി രാജ്യത്തിൽ പോർത്തുഗീസുകാരുടെ കയ്യേറ്റത്തോടു കൂടി ആദ്യമായി അവർ രാജകുടുംബത്തോടു വളരെ സ്നേഹനിലയിൽ പെരുമാറിക്കൊണ്ടിരുന്നെങ്കിലും പിന്നീടു ബദ്ധവിരോധികളായി തീർന്നിട്ടുണ്ടെന്ന് ബോദ്ധ്യപ്പെടുക നിമിത്തം രാജകുടുംബവും തങ്ങളുടെ ശക്തിക്കപ്പുറമായി അവരേയും ഉപദ്രവിച്ചു കൊണ്ടു തന്നെ ഇരുന്നിരുന്നു. എന്നാൽ രാജഭക്തന്മാരായ സുറിയാനി ക്രിസ്ത്യാനികളെ ഉപദ്രവിച്ചുകൊണ്ടിരിക്കുന്നുവെന്നുള്ള തെററിധാരണയ്ക്കു വശംവദരായ ഈസ്റ്റ് ഇന്ത്യാ കമ്പനിക്കാർ പ്രസ്തുത വൃത്താന്തത്തെക്കുറിച്ചു ബലമായി പരിവേക്ഷണം ചെയ്തപ്പോൾ സുറിയാനി ക്രിസ്ത്യാനികളെയല്ലാ പ്രത്യുത പോർത്തുഗീസ് ക്രിസ്ത്യാനികളെയത്രെയെന്നും രാജഭക്തിയിൽ അദ്വിതീയന്മാരായ സുറിയാനി ക്രിസ്ത്യാനികൾ ചെയ്തിട്ടുള്ള ഉപകാരസ്മരണക്കായി ഒരു അങ്ങാടിപോലും അവക്കായി വെച്ചുകൊടുത്തിട്ടുണ്ടെന്നും മറ്റുമാണ് തദവസരത്തിൽ കമ്പനിക്കാരെ അറിയിക്കുകയുണ്ടായത്. പോർത്തുഗീസു ക്രിസ്ത്യാനികളും ഈസ്റ്റ് ഇന്ത്യാ കമ്പനിക്കാരും തമ്മിൽ ജന്മശത്രുക്കളായിരുന്നതു നിമിത്തം തൽസംബന്ധമായി കൂടുതൽ അന്വേഷണം ചെയ്യാതെ അവർ സമാശ്വസിക്കുകയാണുണ്ടായതു്.

വിശിഷ്യാ രാജവംശത്തിൽ തിരുമുൽപ്പ് കിട്ടുന്ന അവസരത്തിൽ പണ്ടുകാലം മുതല്ക്കുതന്നെ സുറിയാനി ക്രിസ്ത്യാനികൾ നടത്തി വരാറുള്ള ഒരു അസാധാരണ ചടങ്ങാണ് ''ശർക്കര തട്ടുവയ്പ്'' എന്ന പേരിനാൽ സുപ്രസിദ്ധമായിട്ടുള്ള തിരുമുൽക്കാഴ്ച. പുരാതനകാലം മുതല്ക്കുതന്നെ കൊച്ചിരാജകുടുംബത്തിൽ നിന്നും സുറിയാനി ജാതിക്കു അവസരോചിതമായി സിദ്ധിച്ചു കൊണ്ടിരുന്നിട്ടുള്ള നാനാ മുഖങ്ങളായ സഹായ സഹകരണങ്ങളെ അനുസ്മരിച്ച് ബഹുമാനസൂചകമായി ഇന്നും നിർവ്വഹിച്ചു പോരുന്ന ഒരു മഹൽകൃത്യമാണ് ഇത്. ഇതിനു പ്രതിപകരമായി തിരുമുൽപ്പുകിട്ടുന്ന മഹാരാജാവ് തിരുമനസ്സുകൊണ്ട് ഇക്കൂട്ടർക്കു ''അരിയും കോപ്പും'' കല്പിച്ചുകൊടുത്തു വരാറുള്ളത് ഇപ്പോഴും നടന്നു വരുന്ന ഒരു സംഭവമാണെന്ന് വിശേഷാൽ പ്രസ്താവാർഹം തന്നെ. ഇതു സംബന്ധമായി കൂടുതൽ വിവരങ്ങൾ പ്രസ്താവിപ്പാനുണ്ടെങ്കിലും ലേഖനദൈർഘ്യത്തെ ഭയന്ന് തല്ക്കാലം വിട്ടുകളയുകയും വേണ്ടിവന്നാൽ അവയെല്ലാം ഇനിയൊരവസരത്തിൽ ആയിക്കൊള്ളാമെന്നു വിചാരിക്കുകയും ചെയ്യുന്നു. ഇങ്ങനെ സുറിയാനി ക്രിസ്ത്യാനികൾക്കുവേണ്ടി കൊച്ചി ഗവമ്മെണ്ടും, ഗവമ്മെണ്ടിനുവേണ്ടി സുറിയാനി ക്രിസ്ത്യാനികളും പരസ്പരം വളരെ സഹായത്തിലും മമതയിലുമാണ് വർത്തിച്ചു പോന്നിട്ടുള്ളതെങ്കിലും ഇപ്പോൾ കുറഞ്ഞൊരു കാലമായിട്ടു ഉദ്യോഗ നിയമന കാര്യത്തിൽ മിസ്റ്റർ ഹേർബർട്ടിന്റെ ഗവമ്മെണ്ടു ഇവരെ തീരെ വിസ്മരിച്ചിരിക്കുന്നപ്രകാരം കാണുന്നതിൽ ആശ്ചര്യപ്പെടുക തന്നെ ചെയ്യുന്നു. ഏതായാലും ഇനിയെങ്കിലും പുരാതനകാലം മുതല്ക്കുതന്നെ സ്ഥിരപ്രതിഷ്ഠ സിദ്ധിച്ചിരിക്കുന്നതും ചരിത്രപ്രസിദ്ധവുമായ പ്രസ്തുതബന്ധം, സുറിയാനി ക്രിസ്ത്യാനികളും കൊച്ചി രാജകുടുംബവും നിലനില്ക്കുന്ന കാലത്തോളം തുടന്നു കൊണ്ടുപോകുമെന്നു തന്നെ നമുക്കു പ്രത്യാശിക്കാം.''

**ജോർജ്ജ് വർഗീസ്, മദ്രാസ്**

# അനുതാപ ഗീതങ്ങൾ (iii)

## മാർ സേവേറിയോസ് മെത്രാപ്പോലീത്താ & സീ. പി. ചാണ്ടി

നിൻ ഹൃദയത്തിൻ വിനയത്താൽ
വാഴ്‌വു നിനക്കേയോനേകം
നിന്ദാ പരിഹാസങ്ങളെ നീ
നിൻ നാവിനൊഴിവാക്കണമെ

ജീവിതമാശ്വാസം നേടി
സ്സമ്പത്തിന്നഭിവൃദ്ധിവരാൻ
ബഹുമാനിക്ക മുതിർന്നോരേ–
നെടുനാളൂഴിയിൽ നീ വാഴാൻ

ജനനീ ജനക സഹോദരരേ
പരിചൊടു പരിപാലിച്ചീടുക
സാത്താനാക്ഷേപിക്കായ്‌വാൻ
വിവിധ മുപദ്രവമൊഴിവാക്കാൻ

ദുഷ്ടരൊടുണ്ടായീടരുതേ
നിന്നാത്മാവിന സംസർഗ്ഗം
നേടരുതേ ദുരിതം നിറയും
പൊന്നും വെള്ളിയുമെന്മകനേ!

സൗഖ്യം നേടാൻ കേൾക്കുക നീ
ഹിതകര നിർമ്മലമുപദേശം
പാഴാമുലകിൻ നേട്ടത്താൽ
മാനവനെന്താണുപകാരം

ലളിതാത്മത്തെ കൈവെടിയു
വ്യസനസമേതം വിലപിക്കൂ
വിവിധ പരീക്ഷകൾ നേർക്കുമ്പോഴും
സ്വജനങ്ങളെ നീ നമ്പരുതേ

കർത്താവൊടു പ്രാർത്ഥിക്കുക നീ
നിന്നുടെ രക്ഷയവങ്കൽ താൻ
കർത്താവിൻ കല്പനയാകും
നിധിനിലയം നീ കൈക്കൊൾക

മോദമെഴും മാനമോദതിനെ
വന്ദിച്ചമരുക ശാന്തതയിൽ
ചേലൊടനുഗ്രഹമാർജ്ജിപ്പാൻ
ശാപം ദൂരീകൃതമാക്കാൻ

നന്മകളെ നിന്നാത്മാവിൽ
തിന്മയകററി വളർത്തുക നീ
നൽ കനിയാൽ നിൻ തോട്ടത്തിൽ
മകനേ ഭാഗ്യം നിറയട്ടെ.

കർത്താവിൻ കല്പന പാലി-
ച്ചാശ്രയമവനെന്നോർത്തീടുക
വചനധ്വനി നീയറിയായ്കിൽ
സ്നേഹിതനെങ്ങനെ താങ്ങീടും

ഉള്ളിൽ കാണുക മരണത്തേ
വീഴരുതേ നിൻ കെണികളിൽ നീ
ചുററും ദുഷ്ടരെ കാണുകിൽ നീ
പരവശനെപ്പോലായിടുക

വാതില്പുറത്ത് കൂടുന്നോരാം
അന്യരിലാദ്രത കാട്ടുക നീ
തൻ പ്രാർത്ഥനയാൽ നേടും നിൻ
സന്തതി സന്തത മഭ്യുദയം

സ്നേഹത്തെ നിൻ ശാന്തിയതിൽ
കാട്ടിയകററുക സമരത്തേ
നിൻ സ്തുതിയാൽ നിൻ ഹൃദയത്തെ
അർപ്പിച്ചീടുക സത്തമന്

മന്നിലുദിച്ച മനുഷ്യർക്കായ്
കരുണാവാതിൽ തുറന്നിട്ട
നിത്യാത്മജനെ ബലിപൂർവ്വം
വാഴ്ത്തി വണങ്ങുക സാഷ്ടാംഗം

അപ്രേം മല്പാനോടൊപ്പം
പാടുക നീയെന്നാത്മാവേ!
പാതകിയും ബലഹീനനുമാം
ഞാൻ പുണ്യം നേടീടട്ടെ.

—o—

പത്രാധിപർക്കുള്ള കത്ത്:

# മാർത്തോമ്മാസഭയുടെ ദുഷ്പ്രചരണം കാസററിലൂടെ

മാർത്തോമാ സഭയുടെ 'മലങ്കര സഭയും നവോത്ഥാനവും' എന്ന പേരിൽ ഇറക്കിയിരിക്കുന്ന ഒരു **ജൂബിലി കാസററ്** ഈയിടെ ഇവിടെ എന്റെ ഒരു **മാർത്തോമ്മാക്കാരൻ** സുഹൃത്തിന്റെ മുറിയിൽ വച്ചു കേട്ടു. കുറെ നവീകരണ ഗാനങ്ങളും ഒരു ലഘു വിവരണവുമാണതിലെ ഉള്ളടക്കം. സുറിയാനിസഭയിലെ നവീകരണ വക്താവായി എബ്രഹാം മല്പാനച്ചനെ **അതിൽ ചിത്രീകരിച്ചിരിക്കുന്നു.** എതിർപ്പുകൾ വകവെക്കാതെ മല്പാനച്ചൻ സകലതും നവീനമാക്കി. അതിനുമുമ്പ് സുറിയാനി സഭയിൽ അന്ധവിശ്വാസങ്ങളും, അനാചാരങ്ങളും നിറഞ്ഞിരുന്നു. ജനങ്ങൾക്ക് വേദജ്ഞാനം ഇല്ലായിരുന്നു. തന്മൂലം വിഗ്രഹാരാധന, നേർച്ച കാഴ്ചകൾ തുടങ്ങിയ മിഥ്യാരാധനകൾ ഇതിൽ നടമാടി. മല്പാനച്ചൻ ഈ വിധ അനാചാരങ്ങൾ നിർത്തലാക്കി നവീകരണത്തിനു വേണ്ടി പോരാടിയതിനാലാണ് ഈ വിധ അന്ധാചാരങ്ങൾ ഭാഗികമായെങ്കിലും സഭയിൽ നിന്നു മാറിയതു്. അന്നത്തെ മാരാമൺ പള്ളിയിൽ ഒരു മുത്തപ്പന്റെ പ്രതിമ സ്ഥാപിച്ചിരുന്നു. വളരെ വരുമാനം തന്മൂലം പള്ളിക്ക് ലഭിച്ചിരുന്നതിനാൽ ഈ പ്രതിമ മാററാൻ പള്ളി പ്രമാണികൾക്ക് വൈമനസ്യവും. നവീകരണ ഫലമായി ഈ പ്രതിമ പള്ളിവളപ്പിലെ ഒരു പൊട്ടക്കിണററിൽ എറിഞ്ഞുകളഞ്ഞു. ജനങ്ങളെ വേദപുസ്തകം പഠിപ്പിച്ചതിനാൽ ഉണർവ്വിന്റെ കാററ് മലങ്കരയിൽ ആഞ്ഞുവീശി....തുടങ്ങി സുറിയാനി സഭയുടെ വിശ്വാസാചാരങ്ങളിൽ ഉത്പതിഷ്ണുക്കളായ ആളുകൾക്ക് പലവിധ തെററിദ്ധാരണകൾ ഉണ്ടാകും വിധത്തിലുള്ള മാർത്തോമ്മാ സഭാദ്ധ്യക്ഷന്മാരുടെ പ്രസംഗങ്ങളും പ്രസ്താവനകളും ഈ കാസററിൽ റെക്കോർഡു ചെയ്തിട്ടുണ്ട്.

ഈ അവസരത്തിൽ ജോർജ്ജ് വർഗ്ഗീസിന്റെ (മദ്രാസ്) ലേഖനങ്ങൾ മാസികയിൽ പ്രസിദ്ധപ്പെടുത്തിയതു് വളരെ ഉചിതമായി. അവ ശ്രദ്ധയോടെയാണു വായിച്ചതു്. വളരെ വിലപ്പെട്ടവയാണ് അവ എന്നുള്ളതിൽ രണ്ടുപക്ഷമില്ല. എക്യുമെനിക്കൽ യുഗമാണെന്നു കരുതി മററു സഭകൾ ഓർത്തഡോക്സ് സഭയെ അവഹേളിക്കുന്നതു് അറിഞ്ഞില്ലായെന്നു് നടിക്കരുതു്. ഓരോന്നിനും അർഹിക്കുന്ന വിധത്തിൽ മറുപടി കൊടുക്കണം. 'മലങ്കര സഭ' വായിക്കുന്ന ചിലരുടെയെങ്കിലും സംശയനിവാരണത്തിനു് ശ്രീ. ജോർജ്ജ് വർഗ്ഗീസിന്റെ ലേഖനങ്ങൾ ഉതകുമെന്നതിൽ സംശയമില്ല. ''മാർത്തോമ്മാ സഭ'' പുരാതന സുറിയാനി സഭയാണെന്നാണ് അവരുടെ നേതാക്കന്മാർ സമർത്ഥിക്കാൻ ശ്രമിക്കുന്നതു്. അവരുടെ സമർത്ഥനങ്ങൾ ചിലരിലെങ്കിലും ചിന്താകുഴപ്പം ഉണ്ടാക്കും. അവ ദൂരീകരിക്കുന്നതിനു് മലങ്കര സഭയിൽ ശ്രീ. ജോർജ്ജ് വർഗീസിനെപ്പോലെയുള്ള ചരിത്രകാരന്മാരുടെ ലേഖനങ്ങൾ തുടർന്നും പ്രസിദ്ധപ്പെടുത്തണം.

ഓർത്തഡോക്സ് സഭയുടെ വിശ്വാസ, ചരിത്ര സത്യങ്ങളെ ജനങ്ങളുടെ ഇടയിൽ ചിന്താക്കുഴപ്പം സൃഷ്ടിക്കുന്ന വിധത്തിൽ ചോദ്യം ചെയ്യുന്നതിനു് ആരു് ഉദ്യമിച്ചാലും അതിനെതിരെ മലങ്കര സഭാ മാസിക കണ്ണടച്ചിരിക്കരുതു്.

വിശ്വാസ സത്യങ്ങളെ സ്ഥിരീകരിക്കുന്ന ഈ തരം ലേഖനങ്ങൾ 'മലങ്കര സഭ' മാസികയിൽ തുടർന്നും പ്രസിദ്ധീകരിക്കണം. പ്രസിദ്ധീകരിച്ചുകൊണ്ടിരി

മദ്ധ്യസ്ഥതയാലുള്ള
ഉപകാരസ്മരണയ്ക്ക്



ജോണി മഠത്തിലേത്തും കുടുംബവും.

# മലങ്കര നസ്രാണികളും ജാതിത്തലവന്മാരും

## മഹനായ ഒന്നാം മാർത്തോമ്മാ (തുടർച്ച)

### ഗീവർഗീസ് II

അസ്പർശ്യന്മാരും അന്യവർഗ്ഗക്കാരും മലങ്കരസഭാ വിശ്വാസത്തിനിതരരുമായിരുന്ന (അന്ന്) റോമാ സഭാവിശ്വാസികളായ ജസ്യൂട്ടുകളെ അർക്കദിയാക്കോന്റെ മുൻഗാമികൾ ഇവരുടെ കേരള പ്രവേശം തുടങ്ങി ഇവരെ അന്യരായും യജമാനന്മാരല്ലാതെയും കരുതിയിരുന്നു. ഗീവർഗീസ് II ആയ ഈ ന്യായാധിപനും കാരണവന്മാരുടെ നയം തുടർന്നു. പിന്നെ വിശ്വാസസത്യം; അർക്കദിയാക്കോൻ നെസ്തോറിയ പാത്രിയർക്കീസിന്റെ പരമാദ്ധ്യക്ഷത സ്വീകരിക്കുന്നതിനാൽ എങ്ങിനെ റോമാസഭയുടെ വിശ്വാസസത്യം ചെയ്യും? ഇന്ന് അർക്കദിയാക്കോൻ ഗീവർഗീസന്മാരെയും ആദിമ നൂററാണ്ട് മാരത നസ്രാണിസമൂഹത്തെയും റോമാ സഭാംഗങ്ങളാക്കുവാൻ പലരും കിണിഞ്ഞു പരിശ്രമിക്കുന്നുണ്ട്. അവരുടെ ഗ്രന്ഥങ്ങൾ മാത്രം വായിക്കുന്ന സാധാരണക്കാർക്കിത് സത്യമായി തോന്നിയേക്കാം. ''ലത്തീൻ മെത്രാന്മാരെയും ബലത്താൽ അല്ലേശു മെത്രാൻ ഉണ്ടാക്കിയിരിക്കുന്ന സുനഹദോസു പട്ടവും എന്നേക്കുമുള്ള നമ്മുടെ സന്തതികളും കൈക്കൊള്ളുകയില്ല'' എന്ന ആശയത്തെ തോമ്മാ അർക്കദിയാക്കോൻ മുറുകെ പിടിച്ചു എന്നല്ലാതെ മററൊരു തെററും പുത്തൻകൂർ–പഴയകൂർ പിളർപ്പ് ദൃഢപ്പെടുന്നതുവരെ ആരും തോമ്മാ അർക്ക

---

ക്കുന്ന ഓരോ ലേഖനങ്ങളും വിലയേറിയതാണ്. ഓർത്തഡോക്സ് വിശ്വാസത്തെക്കുറിച്ച് അഭിവന്ദ്യയുഹാനോൻ മാർ സേവേറിയോസ് തിരുമേനിയുടെ ലേഖനങ്ങൾ മാസികയുടെ കഴിഞ്ഞുപോയ ലക്കങ്ങളിൽ വന്നിരുന്നതു് പ്രയോജന പ്രദവും പ്രശംസനീയവുമാണ്.

ശ്രീ. ജോർജ്ജ് വർഗ്ഗീസിന്റെ ''താരകയിലെ നിരൂപണത്തിന് ഒരു പ്രത്യാഖ്യാനം'' എന്ന ലേഖനവും അഭിനന്ദനമർഹിക്കുന്നു. ജൂബിലി കാസാറിൽ കൂടി പ്രചരിപ്പിക്കുന്നവയും അർഹമായ മറുപടി നൽകിയാൽ നന്ന്.

**റോയി സാമുവേൽ, സൗദി അറേബ്യ**

ദിയാക്കോനിൽ ആരോപിച്ചിരുന്നില്ല. കൽദായ റീത്തു് വിരുദ്ധരായിരുന്ന ലത്തീൻ റീത്തു വൈദികരോട് മാർത്തോമ്മാ അർക്കദിയാക്കോന് ശക്തിയായ പ്രാതികൂല്യം ഉണ്ടായിരുന്നു എന്ന് സമ്മതിച്ചേ തീരൂ. Ibid. p. 254, 255. മേൽകണ്ട ഉദ്ധരണിയുടെ കർത്താവു് പരേതനായ വന്ദ്യവയോധികൻ ഷെവ. വി. സി. ജോർജ് 98 വയസ്സോളം ജീവിച്ച് സഭാചരിത്രഗവേഷണം നടത്തിയ ദേഹമാണ്. അദ്ദേഹം സ്വന്ത ഇടവകയുടെ മഹാനായ പുത്രനെ മഹാനെന്ന് ഒരിക്കൽ മാത്രം ഓർക്കാതെ വിളിച്ചു പോയെന്ന് തോന്നുന്നു. മേൽ ഉദ്ധരിക്കപ്പെട്ട ഭാഗ

---

**ജെയിക്കബ് തോമസ്, നടുവിലേക്കര**

---

മുറപ്പെട്ട പുസ്തകത്തിൽ അദ്ദേഹം മഹാനായ മാർത്തോമ്മായെ 'അർക്കദിയാക്കോൻ മെത്രാൻ മാർത്തോമ്മാ' 'മാർത്തോമ്മാ അർക്കദിയാക്കോൻ' 'മെത്രാൻ വേഷധാരിയായ പകലോമററം തറവാട്ടിലെ പുത്തൻകൂർ നേതാവു്' 'ചുമ്മാ മെത്രാൻ' സീറോ കാൽഡിയൻ ചർച്ച് എന്ന ഗ്രന്ഥത്തിൽ) എന്നെല്ലാം ഹാസ്യനാമങ്ങളാൽ തരംതാഴ്ത്തിയിട്ടുണ്ട്. അതു് എന്തിനാണെന്ന് മാത്രം നമുക്കറിഞ്ഞുകൂടാ.

ഏതായാലു. പറങ്കികൾ സകലവിധ ദോഷാരോപണങ്ങളും തോമ്മാ അർക്കദിയാക്കോനിൽ ചുമത്തിയിരിക്കുമ്പോൾ, പുത്തൻകൂർ പഴയകൂർ പിരിവുണ്ടാകുന്നതുവരെയോ വർദ്ധിക്കുന്നതുവരെയോ ഷെവ. വി. സി. ജോർജ്ജും മററും ഉൾപ്പെടുന്ന റോമാ നസ്രാണിപക്ഷം തോമ്മാ അർക്കദിയാക്കോനിൽ ഒരു കുററാരോപണവും നടത്തുന്നില്ല എന്നതു് ആശ്വാസപ്രദമാണ്. ഇന്നത്തെ റോമാ നസ്രാണികളുടെ മുൻഗാമികൾ കൂനൻകുരിശു് സത്യശേഷം നീങ്ങിയ വഴിയിൽ തോമ്മാ അർക്കദിയാക്കോൻ പിൻചെന്നില്ല എന്ന ഒരേ ഒരു കുററമല്ലാതെ മററെന്താണവർക്കു് പറയുവാനുള്ളതു്? ഇവരുടെയെല്ലാം വിവരണങ്ങൾ പരസ്പര വൈരുദ്ധ്യങ്ങൾകൊണ്ട് അലങ്കരിക്കപ്പെട്ടവയുമാണ്. റോമാവിശ്വാസം മെനസി

# സഭയിലെ ആദ്ധ്യാത്മിക സംഘടനകൾ

## ഏകദിനസെമിനാറും തീരുമാനങ്ങളും

87 സെപ്റ്റംബർ 11, 12 തീയതികളിൽ വൈദിക സെമിനാരി സോഫിയാ സെൻററിൽ ചേന്ന യോഗ തീരുമാന പ്രകാരം വിവിധ ആദ്ധ്യാത്മിക സംഘടനകളുടെ ചുമതലക്കാരും, പ്രവർത്തകരും, പ്രതിനിധികളും ചേന്നുള്ള ഒരു ഏകദിന സെമിനാർ 31–10–87 ശനിയാഴ്ച സോഫിയാ സെൻററിൽ നടന്നു. വിവിധ പ്രസ്ഥാനങ്ങളുടെ നേതൃത്വം വഹിക്കുന്ന വൈദികരും, അവൈദികരും, സ്ത്രീകളും പങ്കെടുത്ത പ്രസ്തുത സെമിനാർ അഭിവന്ദ്യ ഗീവർഗീസ് മാർ ഒസ്ത്താത്തിയോസ് തിരുമേനിയുടെ ധ്യാനപ്രസംഗത്തോടെ ഉദ്ഘാടനം ചെയ്യപ്പെട്ടു. അഭിവന്ദ്യ മാത്യൂസ് മാർ ബർന്നബാസ് തിരുമേനി ആദ്ധ്യക്ഷം വഹിച്ചു. വൈദിക സെമിനാരി വൈസ് പ്രിൻസിപ്പൽ റവ. ഫാദർ റ്റി. ജെ. ജോഷ്വാ സ്വാഗതമാശംസിച്ചു. റവ. ഫാദർ ജേക്കബ് കുര്യൻ ''ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെ നവോത്ഥാനം നൂതനസഹസ്രാബ്ദത്തിൽ'' എന്ന വിഷയം പുരസ്കരിച്ച് പ്രസംഗിച്ചു. തുടർന്നു നടന്ന ചർച്ചകൾ സജീവമായിരുന്നു.

ഏകകണ്ഠമായ ചില തീരുമാനങ്ങൾ കൈക്കൊള്ളുന്നതിന് പ്രസ്തുത ചർച്ചകൾ സഹായിച്ചു. തീരുമാനങ്ങൾ താഴെ പറയും പ്രകാരം സംഗ്രഹിക്കാം.

1. ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെ പ്രവർത്തന മേഖല ഇടവക തലത്തിൽ മാത്രം ഒതുങ്ങിനില്ക്കാതെ വിപുലമാക്കാനും ആ ലക്ഷ്യത്തിൽ കഴിയുന്നതും പ്രവർത്തിക്കുവാനും ശ്രമിക്കണം.

2. ആദ്ധ്യാത്മിക പ്രസ്ഥാനങ്ങൾ സഹകരിച്ചു പ്രവർത്തിക്കുവാൻ തക്കവിധം വർഷാരംഭത്തിൽ തന്നെ പ്രോഗ്രാം ക്രമീകരിക്കണം.

3. സ്ത്രീകളുടെ പങ്കാളിത്തം കൂടുതൽ പ്രയോജനപ്പെടുത്തുവാൻ അവരോട് എന്തെങ്കിലും അവഗണനകൾ ഉണ്ടെങ്കിൽ അവസാനിപ്പിക്കുന്നതിന് ഇടവക യോഗത്തിലും മററും അവർക്കും കൂടി ന്യായമായ പ്രാതിനിധ്യം നല്കുന്നതിനും ആവശ്യമായ നടപടികൾ കൈക്കൊള്ളണമെന്ന് പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസിനോടപേക്ഷിക്കണം.

4. ആദ്ധ്യാത്മിക പ്രസ്ഥാനങ്ങൾക്ക് പ്രാതി

---

സിൻെറ അടുത്ത് ഏററുപറയുവാൻ ആർച്ച് ഡീക്കൻ ഒരുമ്പെടാത്തതും ചെറുത്തുനിന്നതും ഈ ചരിത്രകാരന്മാർ ശരിവയ്ക്കുന്നു. ഇവരുടെ ദൃഷ്ടിയിൽ അർക്കദിയാക്കോന്മാർ ഉത്തമ കത്തോലിക്കരുമായിരുന്നു. തോമ്മാ അർക്കദിയാക്കോൻെറ സ്ഥാനത്ത് ഗീവർഗീസ് അർക്കദിയാക്കോൻ ആയിരുന്നെങ്കിൽ ഇതുതന്നെ ചെയ്യുമായിരുന്നു എന്നതിന് സംശയം വേണ്ട. കാരണം അദ്ദേഹവും ''മറെറാരു കൂനൻകുരിശി''ലേക്കാണ് ജനതയെ നയിച്ചിരുന്നത് എന്ന വാസ്തവം പലരും വിസ്മരിച്ച് ഒരു യഥാർത്ഥ സമുദായാഭിമാനിയായ ജാതിത്തലവനെ ഇന്ന് താറടിക്കുകയാണ്.

പറങ്കിപ്പാതിരിമാരും, ഗാർഷ്യാ മെത്രാനും, തോമ്മാ അർക്കദിയാക്കോനെപ്പററി എഴുതിക്കൂട്ടിയിരിക്കുന്ന ആരോപണങ്ങളിൽ ഒന്നുപോലും ഈ ഗ്രന്ഥകാരന്മാർ കണ്ടിട്ടില്ല എന്ന് തോന്നും. 'ഒററക്കുററവും പിളർപ്പവരെ പറയാനില്ല എന്നത്' വായിച്ചാൽ ഗീവർഗീസ് II–നെപ്പററിയുള്ള പറങ്കി ആരോപണങ്ങൾ പച്ചക്കള്ളങ്ങളാണെന്ന് പറയുന്നു. ഗാർഷ്യായുടെ....നാളുകൾ എന്ന പുസ്തകം p. 47-48 വശങ്ങളിൽ ജസ്യൂട്ടുകൾ നസ്രാണിക്കത്തനാരന്മാരെയും ജനങ്ങളെയും അധമന്മാരായി കരുതിയാണ് പെരുമാറിയിരുന്നത്. അവരിൽ ആരു ചെന്നാലും പാതിരിമാർ ഇരിപ്പിടം കൊടുത്തിരുന്നില്ല. കൂടാതെ കത്തനാരന്മാരുടെ ശമ്പളങ്ങളും കൊടുത്തിരുന്നില്ല. ഇങ്ങനെ പലതും. വർത്തമാനപുസ്തകത്തിൽ ഗാർഷ്യായുടെ കാലത്തിന് നൂറിലധികം വർഷം പിന്നിട്ട കാലങ്ങളിലും പാതിരിമാർ കത്തനാരന്മാരോടും ജനങ്ങളോടും നിന്ദയോടെ പെരുമാറിയിരുന്നു എന്ന് പറയുന്നുണ്ട്. എത്ര ഉന്നതസ്ഥാനിയായാലും പാതിരിമാർ ഇരിപ്പിടം നൽകിയിരുന്നില്ല. 6–ാം മാർത്തോമ്മാ സ്വന്ത ഭാഗിനേയൻ ചങ്ങനാശ്ശേരി കല്ലറയ്ക്കൽ കുഞ്ഞീപ്പൻ തരകനെ പാതിരി മെത്രാൻെറ പക്കലേയച്ചിട്ട് വരാപ്പുഴ ബിഷപ്പ് വളരെ അപമാനപ്പെടുത്തുന്ന പെരുമാററമാണ് നടത്തിയതെന്ന് പറയുന്നു.

ഈ ദുർന്നയങ്ങളെ എല്ലാം ഉന്മൂലനംചെയ്ത് പറങ്കിനുകം കടഞ്ഞെറിഞ്ഞ് സ്വാതന്ത്ര്യം നേടുവാനായിരുന്നു തോമ്മാ അർക്കദിയാക്കോൻ മഹാശ്രമം നടത്തിയത്.

**അടുത്ത ലക്കം മുതൽ:**

**തോമ്മാ അർക്കദിയാക്കോൻ പറങ്കിപ്പടയ്ക്കെതിരെ തുറന്ന യുദ്ധത്തിനിറങ്ങുന്നു.**

നിധ്യം നല്കുന്ന വിധത്തിൽ ഇടവക മാനേജിംഗ് കമ്മററിയും ഭദ്രാസന കൗൺസിലും സഭാമാനേജിംഗ് കമ്മററിയും തെരഞ്ഞെടുക്കപ്പെടുവാൻ ആവശ്യമായ നിർദ്ദേശങ്ങളോ നടപടി ക്രമങ്ങളോ കൈക്കൊള്ളണമെന്ന് പരിശുദ്ധ സുന്നഹദോസിനോടപേക്ഷിക്കുന്നു.

5. ആദ്ധ്യാത്മിക സംഘടനകളുടെ നേതൃത്വത്തിലേക്ക് മൂന്നു വർഷത്തിലൊരിക്കൽ തെരഞ്ഞെടുപ്പു നടത്തി ആളുകളെ നിയോഗിക്കണം. കാലാവധി കഴിയുമ്പോൾ വീണ്ടും തെരഞ്ഞെടുക്കപ്പെട്ടാൽ പോലും ഒരേ തലത്തിലുള്ള പരമാവധി സേവനം 9 വർഷമെന്നു പരിമിതപ്പെടുത്തണം.

6. നേതൃനിരയുടെ പ്രവർത്തനം ശക്തമാക്കാൻ നേതൃത്വ പരിശീലന ക്യാമ്പ് (Leadership training Camp) ഉടനെ തന്നെ നടത്തുകയും തുടർന്നു കഴിയുന്നത്ര വേഗം മേഖല തിരിച്ചു ക്യാമ്പുകൾ സംഘടിപ്പിക്കുകയും വേണം.

7. ഇടവക വികാരിമാർ പ്രസ്ഥാനങ്ങളെ സംബന്ധിച്ചു കൂടുതൽ ശ്രദ്ധിക്കുവാനുതകുന്ന വിധം ഞായറാഴ്ചകളിലെ മാമോദീസാ, വിവാഹം തുടങ്ങിയ കർമ്മങ്ങൾ നടത്തുന്നതിനു പ്രത്യേക സമയം നിർദ്ദേശിക്കുവാൻ പരിശുദ്ധ സുന്നഹദോസിനോടപേക്ഷിക്കണം.

8. ജനങ്ങളിൽ ആത്മീക ഉണർവ്വ് വളർത്തുന്നതിന് ഇടവക തലത്തിൽ കൂട്ടായ പ്രാർത്ഥനായോഗങ്ങൾ സംഘടിപ്പിക്കണം. ഇങ്ങനെയുള്ള പ്രാർത്ഥനായോഗങ്ങളിൽ ഇടവകയിലെ എല്ലാ ജനങ്ങളും സ്ത്രീപുരുഷഭേദമെന്യെ പങ്കെടുക്കുകയും ആവശ്യമായ പ്രബോധനങ്ങൾ നല്കുകയും വേണം.

9. സന്മാർഗ്ഗ ജീവിതവും സാമൂഹ്യ നീതിയും മുൻ നിർത്തി വേദപുസ്തക പഠനത്തിനും മററും കൂടുതൽ സന്ദർഭം ഇടവകകളിലുണ്ടാവണം. വേദപുസ്തകപഠനം കാര്യക്ഷമമാക്കാൻ വൈദിക സെമിനാരി Faculty തയ്യാറാക്കുന്ന പുതിയ നിയമത്തെ സംബന്ധിച്ച ഗ്രന്ഥങ്ങളും ദിവ്യബോധന പരിപാടികളും പ്രയോജനപ്പെടുത്തേണ്ടതാണ്.

10. സഭയൊകമാനം വർഷം തോറും ഒരു പ്രാർത്ഥനാദിനം ആചരിക്കുന്നതിനും ഇടവകയിലെ എല്ലാ ആദ്ധ്യാത്മിക സംഘടനകളും അതിൽ പങ്കുചേരുന്നതിനും ആയതു് ജനുവരി മാസത്തിലെ രണ്ടാം ശനിയാഴ്ച ആയിരിക്കത്തക്കവണ്ണം പരിശുദ്ധ കാതോലിക്കാബാവായുടെ അനുമതിയോടും കല്പനയോടുംകൂടി ക്രമീകരിക്കുന്നതിനും നിശ്ചയിച്ചു. അതിനാവശ്യമായ രൂപരേഖ തയ്യാറാക്കുന്നതിനും മററുമായി ദിവ്യശ്രീമാന്മാരായ ഫാ. ററി. ജെ. ജോഷ്വാ, ഫാ. ജേക്കബ് കുര്യൻ എന്നിവരെ ചുമതലപ്പെടുത്തി.

11. വർഷാരംഭത്തിൽ കൂടുന്ന ഭദ്രാസന കൗൺസിലിലും ഇടവക മാനേജിംഗ് കമ്മററിയിലും അതാതു തലത്തിലുള്ള ആദ്ധ്യാത്മിക സംഘടനകളുടെ പ്രധാന ചുമതലക്കാരെ കൂടി ഉൾപ്പെടുത്തി അതാതു വർഷത്തെ പ്രവർത്തനങ്ങൾക്കു രൂപം കൊടുക്കാൻ നിർദ്ദേശിക്കുന്നതിന് അഭിവന്ദ്യ ഭദ്രാസന മെത്രാപ്പോലീത്താ തിരുമേനിമാരോടഭ്യർത്ഥിക്കണം.

12. പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് ചേരുമ്പോൾ ആണ്ടിൽ ഒരവസരമെങ്കിലും ആത്മീകസംഘടനകളുടെ പ്രധാന ചുമതലക്കാരിൽ ഓരോ ആളെയും പ്രസ്ഥാനങ്ങളുടെ പ്രസിഡൻറു തിരുമേനിമാർ നിർദ്ദേശിക്കുന്ന പ്രവർത്തകരിൽ ഓരോ ആളെയും ഉൾപ്പെടുത്തി പ്രവർത്തനത്തെയോ ബജററിനെയോ സംബന്ധിച്ചാലോചിക്കുന്നതിന് അവസരം ഉണ്ടാക്കണമെന്ന് പരിശുദ്ധ സുന്നഹദോസിനോടപേക്ഷിക്കണം.

13. വിവിധ സംഘടനകളുടെ പ്രോഗ്രാം തമ്മിൽ പൊരുത്തക്കേടു സംഭവിക്കാതിരിക്കാൻ പ്രധാന ചുമതലക്കാരെ വിളിച്ചു കൂട്ടി പ്രോഗ്രാം നിർണ്ണയിക്കണം. പ്രസ്തുത വിഷയ നിർണ്ണയ കമ്മററിയുടെ കൺവീനറായി ബ. ററി. ജെ. ജോഷ്വാ അച്ചനെ ചുമതലപ്പെടുത്തി.

അടുത്ത കോൺഫറൻസ് 88 ഏപ്രിൽ 9-ാം തീയതിയിലേക്കു ക്രമീകരിക്കേണ്ടതാണ്. നമ്മുടെ പ്രസിദ്ധീകരണങ്ങളിൽ കൂടി ഈ വിഷയങ്ങളെ സംബന്ധിച്ചുള്ള ലേഖനങ്ങൾ നല്കി ജനങ്ങളെ ബോധവാന്മാരാക്കണമെന്നും നിശ്ചയിച്ചു.

റവ. ഫാദർ ററി. പി. ഏലിയാസ് കൃതജ്ഞത പ്രകാശിപ്പിച്ചു. സന്നിഹിതരായിരുന്നവർക്കെല്ലാം സോഫിയാ സെൻററിൽ നിന്നു തന്നെ വിരുന്നു നല്കി സഹായിച്ചുവെന്നുള്ളതു് പ്രത്യേകം പ്രസ്താവ്യമത്രേ. സംഘാടകരെ അഭിനന്ദിക്കുന്നു, കൃതജ്ഞതാപൂർവ്വം സ്മരിക്കുന്നു.

—•—

# പ. ഔഗേൻ ബാവാ മലങ്കരസഭാ സംരക്ഷകൻ

## ഓർമ്മപ്പെരുനാൾ ഡിസംബർ 8–ന് ആചരിച്ചു



ഒരു നൂററാണ്ടു കാലമായി മലങ്കര ഓർത്തഡോക്സ് സഭയുടെ മേൽ കടന്നാക്രമണങ്ങൾ നടത്തുകയും പല അടവുകൾ പ്രയോഗിച്ചു സഭയെ അടിമയാക്കാൻ ശ്രമിക്കുകയും ഇവിടുത്തെ പണം മറുകരയ്ക്കു കടത്തുകയും ചെയ്ത അന്ത്യോക്യൻ സഭയുടെ നീക്കങ്ങളുടെ ഉള്ളുകള്ളികൾ അകത്തു കടന്നു ശരിക്കു മനസ്സിലാക്കുകയും കാതോലിക്കേററിലൂടെ മലങ്കര സഭയുടെ സാതന്ത്ര്യം അരക്കിട്ടുറപ്പിക്കാൻ അണിയറയിൽ നിന്നു അതിനു രഹസ്യമായി പ്രവർത്തിക്കുകയും ചെയ്ത ''മലങ്കര സഭാ സംരക്ഷകനായ'' പ: ഔഗേൻ കാതോലിക്കാ ബാവാ കാലം ചെയ്തിട്ട് ഡിസംബർ 8–ാംനു പന്ത്രണ്ടു വർഷം തികഞ്ഞിരിക്കുകയാണല്ലോ. സഭയുടെ നിർണ്ണായകവും സങ്കീർണ്ണവുമായ ഒരു കാലഘട്ടത്തിലാണ് വേദപുസ്തക പ്രധാനമായ പ്രായം കഴിഞ്ഞ ഔഗേൻ മാർ തീമോത്തിയോസ് മെത്രാപ്പോലിത്താ മലങ്കരസഭയുടെ ചുക്കാൻഏറെറടുത്തതു്. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിലേക്ക് കാനോനിക പാത്രിയർക്കീസായിരുന്ന മാർ അബ്ദേദ് മശിഹാ ബാവായെ കൊണ്ടു നിരണത്തുവച്ചു മുറിമററത്തു് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായെ മലങ്കരയുടെ ഒന്നാമത്തെ കാതോലിക്കായായി വാഴിപ്പിക്കുന്നതിനു ശ്രമിച്ച പ്രമുഖ വ്യക്തികളിൽ ഒരാൾ എന്നനിലയിൽ ഔഗേൻ റമ്പാച്ചനുണ്ടായിരുന്ന മാനം അന്ന് ആരും വേണ്ടത്ര അറിഞ്ഞിരുന്നില്ല. അബ്ദേദ് മശിഹാ ബാവായെ ക്ഷണിച്ച് കാതോലിക്കാസിംഹാസനം മലങ്കരയിൽ പുന:സ്ഥാപിക്കണമെന്നും കാതോലിക്കാ സിംഹാസന പുന:സ്ഥാപനത്തിന് എതിരായിരുന്ന മാർ അബ്ദുള്ളയെ ക്ഷണിക്കരുതെന്നും ശീമയിൽ നിന്നു താനയച്ച കത്തുകളിലൂടെ മലങ്കരസഭയ്ക്കുവേണ്ട സൂചനകൾ ഔഗേൻ റമ്പാച്ചൻ നല്കിയിരുന്നു. തന്റെ ഗുരു സ്ഥാനം കൂടി ഉണ്ടായിരുന്ന പ. അബ്ദൽമശിഹാ ബാവാ നിരണത്തു വന്നപ്പോൾ ഔഗേൻ റമ്പാച്ചൻ വടക്കരുടെ തെററായ നിലപാടിനെ നിരാകരിച്ചു കൊണ്ട് കാതോലിക്കാ സ്ഥാനാരോഹത്തിൽ സംബന്ധിച്ചതു് വടക്ക് കറെയെല്ലാം ചലനം സൃഷ്ടിച്ചു. കാതോലിക്കേററിനെപ്പററിയും അബ്ദൽ മശിഹായുടെ സ്ഥാനസാധുത്വത്തെപ്പററിയും വടക്കുണ്ടായിരുന്ന പലർക്കും മനസ്സിലാക്കുന്നതിനും പഠിക്കുന്നതിനും കാതോലിക്കേററിന് വടക്കൻ പ്രദേശങ്ങളിൽ പ്രബുദ്ധരായ അനുയായികളെ സൃഷ്ടിക്കുന്നതിനും റമ്പാച്ചന്റെ സുചിന്തിതമായ നിലപാടു സഹായിച്ചു എന്നതാണ് ചരിത്രസത്യം!

മലങ്കരയിലെ ഒന്നാം കാതോലിക്കായുടെ സ്ഥാനസാധുത്വം നിരാകരിച്ചവരിൽ ഒരു വിഭാഗം, ആറു ദശാബ്ദങ്ങൾ കഴിഞ്ഞപ്പോൾ അദ്ദേഹത്തിന്റെ പിൻഗാമി എന്ന പേരു സ്വയം സ്വീകരിച്ചുകൊണ്ട് മറെറാരു കാതോലിക്കാ തങ്ങളുടെ അറിവോടെയല്ലെങ്കിലും പ്രത്യക്ഷപ്പെട്ടപ്പോൾ, അദ്ദേഹത്തെ സ്വീകരിച്ചിരുന്നവർ അബ്ദൽ മശിഹായുടെ കാതോലിക്കാ സ്ഥാനാരോഹണ ശുശ്രൂഷയുടെ അന്യൂന സ്വഭാവത്തിന്റെ സാക്ഷികളായി മാറിയിരിക്കുകയാണ്. സത്യം വിജയിക്കും എന്നതിന്റെ മറെറാരു പ്രത്യക്ഷ സംഭവം.

അന്ത്യോക്യയിലെ പാത്രിയർക്കീസുമാരുടെ അധികാര പ്രമത്തതയും വ്യവസ്ഥാപിത മാറ്റങ്ങളോടുള്ള വിരക്തിയും അദ്ധ്യാത്മിക ജീവിത ഗന്ധമററ

പ്രവർത്തനങ്ങളും സ്വതന്ത്രമായ കാതോലിക്കേറ്റിനെ അന്യൂനമായ സ്വഭാവവും മറ്റുമാണ് ഔഗേൻ മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായെ കാതോലിക്കേറ്റിന്റെ പിന്നിൽ എത്തിച്ചത്.

അങ്ങനെ കണ്ടനാട്ട് ഭദ്രാസനവും അധിപനും കാതോലിക്കേറ്റിന്റെ പിൻപിൽ അണിനിരന്നപ്പോൾ പാത്രിയർക്കീസിനെ അവസാനമായി അനുകരിച്ചിരുന്ന ഒരു വിഭാഗം ആളുകൾ സ്വാഭാവികമായും മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായെ എതിർത്തിരുന്നു എന്നു പറയേണ്ടതില്ലല്ലോ. ആ എതിർപ്പിന്റെയും പ്രതികാരത്തിന്റെയും നഗ്നമായ പ്രകടനമായിരുന്നു പിറവം മർദ്ദനം. യഹോവയുടെ അഭിഷിക്തന്റെ മേൽ കൈവച്ച ഒരു വിഭാഗത്തെ മലങ്കര സഭ ജനിപ്പിച്ചു എന്നതു് സഭാ ചരിത്രത്തിലെ ഒരു കറുത്ത അദ്ധ്യായമാണ്. യേശുക്രിസ്തുവിന്റെ ക്രൂശാരോഹണത്തിനു വഴി തെളിയിച്ചവരുടെ അനുയായികൾ ഇടത്തുഭാഗത്തെ കള്ളന്റെ പിൻഗാമികൾ, ഇരുപതാം നൂറ്റാണ്ടിലും ചരിത്രം ആവർത്തിച്ചു. പ. ഔഗേൻ

## കെ. വി. മാമ്മൻ,
### എഡിറ്റർ മനോരമ

ബാവായെ ഒരു സഹദായാക്കി മാറ്റുകയും മലങ്കര സഭയ്ക്കു കർമ്മകുശലനും ത്യാഗവര്യനുമായ ഒരു നേതാവിനെ വളർത്തിയെടുക്കുകയും ചെയ്തതിന് പിറവം മർദ്ദനത്തിനു ഒരു വലിയ പങ്കുണ്ട്. 1942-ലെ കഷ്ടാനുഭവ ആഴ്ചയിൽ നടന്ന ഈ ഭീകരമർദ്ദനത്തിന്റെ ദൃക്സാക്ഷികളും മർദ്ദനത്തിനു വഴിതെളിച്ചവരും ഇന്നും പിറവത്തുണ്ട്; തിരിഞ്ഞുനോക്കുമ്പോൾ നടുക്കുന്ന വേദനയുടെ സ്മരണകൾ നൽകുന്ന ഈ സംഭവം രേഖപ്പെടുത്താതിരിക്കുന്നതിനുള്ള ശ്രമങ്ങൾ അനുവാജയിച്ചു എങ്കിലും ആ മർദ്ദനം അങ്ങനെ വിസ്മൃതമാകേണ്ടതല്ലല്ലോ. 1942-ൽ കാതോലിക്കേറ്റിനെ സ്വീകരിച്ചശേഷം പിറവം സെമിനാരിയിൽനിന്നു പിറവം പള്ളിയിൽ എത്തിതാമസിച്ചിരുന്ന ഔഗേൻ തിമോത്തിയോസ് മെത്രാപ്പോലീത്തായെയാണ് ഒരു സംഘം ആളുകൾ അർദ്ധരാത്രിയിൽ പള്ളിമുറിയിൽ നിന്നു പിടിച്ചിറക്കി മർദ്ദിക്കുകയും പള്ളിയിൽനിന്നു നടത്തി സെമിനാരിയിലേയ്ക്കു കൊണ്ടുവിടുകയും ചെയ്തതു്. മർദ്ദനം സൃഷ്ടിച്ച ശാരീരിക വേദനയ്ക്കോ നിഘണ്ടു കണ്ടിട്ടില്ലാത്ത വാക്കുകൾ ഏല്പിച്ച മാനസിക ക്ഷതത്തിനോ മെത്രാപ്പോലീയിൽ പ്രതികാര മനോഭാവം ജനിക്കുന്നതിനിടയാക്കിയില്ലെന്നുള്ളതുതന്നെ അദ്ദേഹം ഒരു യോഗിവര്യനായിരുന്നു എന്നു വിളംബരം ചെയ്യുകയാണ്. ദൈവത്തിന്റെ പ്രതിപുരുഷനെ പ്രഹരിച്ചവർക്ക് ശിക്ഷയും സംരക്ഷിച്ചവർക്കു രക്ഷയും ലഭിച്ചു എന്നതാണ് പിറവം സംഭവത്തിന്റെ സാധന പാഠം. സഭയ്ക്കുവേണ്ടി ത്യാഗം അനുഷ്ഠിച്ച പുണ്യപിതാക്കന്മാരുടെ നിരയിൽ സ്ഥാനം ലഭിച്ച ഔഗേൻ കാതോലിക്കാബാവാ, തന്നെ എതിർക്കുകയും മർദ്ദിക്കുകയും ചെയ്തവരുടെയും കൂടെ സഭയുടെ പരമാദ്ധ്യക്ഷനായി ഉയർത്തപ്പെട്ടതു് ദൈവികമായ ഒരു തെരഞ്ഞെടുപ്പല്ലെങ്കിൽ മറ്റെന്താണ്?

പള്ളികളും പള്ളിക്കൂടങ്ങളും നിർമ്മിച്ച് ജനങ്ങളെ ആരാധനയിലും പഠനത്തിലും ഉത്സുകരാക്കുകയും അധഃകൃതരുടെ ഇടയിലെ സുവിശേഷവേലയ്ക്കു പരമപ്രധാന്യം നൽകി അനേക ശതം അധികൃതരെ സഭയുടെ ആലയിലേക്കും ആലയങ്ങളിലേക്കും ആനയിക്കുകയും ചെയ്ത കർമ്മയോഗി, മികച്ച സുറിയാനി പുസ്തകങ്ങളുടെ തർജ്ജമയിലൂടെ ആരാധന ചൈതന്യമാക്കിയ പ്രാർത്ഥനാ മനുഷ്യൻ, ലളിതജീവിതം കൊണ്ടും വിനയം കൊണ്ടും അധികാര ത്യാഗം കൊണ്ടും ചരിത്രം സൃഷ്ടിച്ച മാതൃക, പുരുഷൻ

# Mar Baselius Children's Home, Mannapara

PALGHAT DISTRICT, KERALA

''അവൻ വാരി വിതറി ദരിദ്രർക്കു കൊടുക്കുന്നു അവൻെറ നീതി എന്നേക്കും നിലനില്ക്കുന്നു.'' 2 കൊരിന്ത്യർ 9 : 9

## 1. സ്ഥാപനം.

മോറാൻ മാർ ബസേലിയോസ് ഗീവർഗീസ് രണ്ടാമൻ കാതോലിക്കാബാവാ തിരുമേനിയുടെ നാമധേയത്തിലും, തിരുമനസ്സിലെ ആശീർവാദങ്ങളോടു കൂടിയും, കവിയൂർ ചിറത്തലയ്ക്കൽ വെരി. റവ. ഏലിയാസ് തോമസ് കോർ എപ്പിസ്കോപ്പാ എളിയതോതിൽ ഇരുപത്തിയെട്ട് വർഷം മുമ്പ് ആരംഭിച്ച ഒരു സ്ഥാപനമാണ് ''മാർ ബസേലിയോസ് ചിൽഡ്രൻസ് ഹോം.'' തൃശൂർ പാലക്കാട്ട് റോഡിൽ ഏതാണ്ട് മദ്ധ്യഭാഗത്തുള്ള വടക്കാഞ്ചേരിയിൽ നിന്നും മൂന്നു മൈൽ അകലെയുള്ള മഞ്ഞപ്രയിലാണ് ഈ മന്ദിരത്തിൻെറ ആസ്ഥാനം.

## 2. സ്ഥാപനത്തിൻെറ വളർച്ച.

കേവലം നാലു് അനാഥ കുട്ടികളെ എടുത്ത് സ്വന്തം പരിശ്രമത്താൽ 1959–ൽ ഒരു ചെറിയ കുടിലിൽ ആരംഭിച്ച ഈ സ്ഥാപനം സാമാന്യം മെച്ചമായ രീതിയിൽ പണിയിപ്പിച്ച് ഓടുമേഞ്ഞ കെട്ടിടങ്ങളും എട്ട് ഏക്കർ സ്ഥലവും ആയി വളർന്ന ഈ ഘട്ടത്തിൽ ഇതിൻെറ സ്ഥാപകനായിരുന്ന തോമസ് കോർ എപ്പിസ്കോപ്പാ സ്ഥാപനത്തിൻെറ ഭരണം നമ്മുടെ സമുദായത്തിന് വിട്ടുകൊടുത്തു. ഇപ്പോൾ ഈ സ്ഥാപനത്തിൽ ആൺകുട്ടികളും പെൺകുട്ടികളുമായി 65 കുട്ടികൾ താമസിച്ച് വിവിധ സ്കൂളുകളിലും, കോളജുകളിലും പഠിച്ചുവരുന്നു. നാലുവയസ്സിനും പതിനാലു



സി. റ്റി. ജോർജ്,
മാനേജിംഗ് ഡയറക്ടർ

വയസ്സിനും ഇടയ്ക്കു പാവപ്പെട്ടവരും അനാഥരുമായ കുട്ടികളെ ആണ് ബാലികാബാല ഭവനങ്ങളിൽ പ്രവേശിപ്പിക്കുന്നത്. ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും വെവ്വേറെ താമസിക്കുന്നതിനു് ഒരു മൈൽ ദൂരത്തു ബാലിക ഭവനവും ബാലഭവനവും ഉണ്ട്.

ജാതി–മത ഭേദ ചിന്തയില്ലാതെയാണ് കുട്ടികളെ ഇവിടെ പ്രവേശിപ്പിക്കുന്നതു്. അശരണരും അനാഥരുമായി തെരുവുകളിൽ വലയേണ്ടിവരുന്ന കുഞ്ഞുങ്ങളെ ബാലിക ബാലഭവനങ്ങളിൽ പ്രവേശിപ്പിച്ച് നല്ല ശിക്ഷണബോധത്തിലും, ദൈവഭയത്തിലും, പ്രാർത്ഥനാനിരതമായ ജീവിത രീതിയിലും നയിച്ച്, വിദ്യാഭ്യാസം ചെയ്യിപ്പിച്ച് നല്ല പൗരന്മാരായി വളർത്തി എടുക്കുക എന്നതാണ് ഈ സ്ഥാപനത്തിൻെറ ലക്ഷ്യം. പരിശീലനം കഴിഞ്ഞവരെ വെളിയിലയയ്ക്കുകയും പുതുതായി ചെറിയ കുഞ്ഞുങ്ങളെ സ്വീകരിച്ച് വളർത്തുകയുമാണ് പതിവ്. കഴിഞ്ഞ 28 കൊല്ലത്തിനകം 300–ൽപരം കുട്ടികൾക്ക് ഇപ്രകാരം പരിരക്ഷണവും വിദ്യാഭ്യാസവും നല്കിയിട്ടുണ്ട്.

## 3. ഭരണം.

ബാലിക ബാലഭവനങ്ങളുടെ നടത്തിപ്പിലേക്കായി അഞ്ചു് അംഗങ്ങൾ അടങ്ങുന്ന ഒരു മാനേജിംഗ് കമ്മറ്റി പ്രവർത്തിക്കുന്നു. പരിശുദ്ധ ബാവാ തിരുമേനി സ്ഥാപനത്തിൻെറ രക്ഷാധികാരി ആണ്

---

മാർത്തോമ്മാ ശ്ലീഹാസ്സും സഭയുടെ സ്വാതന്ത്ര്യത്തിനും എതിരായി വാൾ ഉയർത്തപ്പെട്ടപ്പോൾ പാറപോലെ ഉറച്ചു നിന്നു് ആ വാളിൻെറ വായ്ത്തല മടക്കിയ വിശ്വാസവീരൻ മലങ്കരസഭയ്ക്കു നിത്യശല്യമായിരുന്ന അന്ത്യോക്യാബന്ധം അറബിക്കടലിനക്കരെ ഒതുക്കി നിർത്തിയ സഭാമേലദ്ധ്യക്ഷൻ, താൻ മുഖാന്തിരം സഭയ്ക്കു യാതൊരു കുറവും ഉണ്ടാകരുതെന്നു സദാ ആഗ്രഹിച്ചിരുന്ന സഭാസംരക്ഷകൻ എന്നീ വിവിധ നിലകളിൽ പ: ഔഗേൻ കാതോലിക്കാബാവാ മലങ്കര സഭയുടെ ചരിത്രത്തിൽ അതുല്യമായ ഒരു സ്ഥാനം ആ ചന്ദ്രതാരം അലങ്കരിക്കുക തന്നെ ചെയ്യും.

അഭിവന്ദ്യ പക്കോമിയോസ് തിരുമേനി ഇതിന്റെ പ്രസിഡണ്ടും അഭിവന്ദ്യ മിലീത്തിയോസ് തിരുമേനി വൈസ് പ്രസിഡണ്ടും ആണ്. ജസ്റ്റീസ് ജോൺ മാത്യു, റവ. ഫാദർ ഓ. വി. ഏലിയാസ് (എറണാകുളം) എന്നിവരാണ് ഇതര കമ്മററി അംഗങ്ങൾ. ശ്രീ. സി. ററി. ജോർജ് ഇതിന്റെ മാനേജിംഗ് ഡയറക്ടറായി പ്രവർത്തിക്കുന്നു.

## 4. തൊഴിൽ പരിശീലനങ്ങൾ.

ഇതിന്റെ വകയായി ഒരു നഴ്സറി സ്കൂളും, ഒരു തയ്യൽ സ്കൂളും നടത്തിവരുന്നു. നഴ്സറി സ്കൂളിൽ ബാലിക ബാലഭവനങ്ങളിലെ ചെറിയ കുട്ടികളും കൂടാതെ സമീപവാസികളുടെ ചെറുകുട്ടികളും പഠിക്കുന്നു. സമീപ പ്രദേശങ്ങളിലുള്ള അനേകം പാവപ്പെട്ട പെൺകുട്ടികളും തയ്യൽ സ്കൂളിൽ വന്ന് പഠിച്ച് തയ്യൽ സംബന്ധമായ വിവിധ പരീക്ഷകളും പാസ്സായി സ്വയം തൊഴിൽ കണ്ടെത്തി രക്ഷപെട്ടുപോകുന്നു.

ബാലിക ബാലഭവനങ്ങളിലെ കുട്ടികൾക്കായി മെഴുകുതിരി നിർമ്മാണം, പ്ലാസ്റ്റിക്ക്, കസേര, മേശ, ബാഗ് ആദിയായവയുടെ നിർമ്മാണം, പൽപായ് നെയ്ത്ത് എന്നിവയിൽ പരിശീലനം കൊടുക്കുന്നുണ്ട്. പ്രായമായ പെൺകുട്ടികളെ തയ്യൽ Type writing, Short-hand, Nursing, Laboratory technician എന്നിവയിലുള്ള പരിശീലനങ്ങളും നല്കി വിവിധ തുറയിലുള്ള ജോലിക്ക് പ്രാപ്തരാക്കുന്നു. ഇതിനകം അഞ്ച് പാവപ്പെട്ട പെൺകുട്ടികളെ ബാലിക ബാലഭവനങ്ങളുടെ ചിലവിൽ വിവാഹം കഴിപ്പിച്ച് അയയ്ക്കുകയും അവർ അനുഗ്രഹീതമായ കുടുംബജീവിതം നയിക്കുകയും ചെയ്യുന്നു.

## 5. ഇതര പരിപാടികൾ.

വൈദ്യപരിശോധന നടത്തി ആവശ്യാനുസരണമുള്ള ചികിത്സ ചെയ്യുന്നതിന് ക്രമീകരണങ്ങൾ ചെയ്തിട്ടുണ്ട്. വിവിധതരത്തിലുള്ള കളികൾക്കുള്ള സജ്ജീകരണങ്ങളും ക്രമീകരിച്ചിട്ടുണ്ട്. ആണ്ടിൽ ഒന്നോ രണ്ടോ തവണ വിനോദ സഞ്ചാര പ്രാധാന്യമുള്ള വിദൂരസ്ഥലങ്ങളിൽ കുട്ടികളെ കൊണ്ടുപോകുന്നുണ്ട്.

ധാർമ്മിക മൂല്യങ്ങൾ കുട്ടികളിൽ വളർത്തുന്നതിന് ഓരോ ഞായറാഴ്ചയും വേദപഠനം നടത്തുകയും ആണ്ടിൽ രണ്ട് തവണ വെളിയിൽ നിന്നും വിദഗ്ദ

### മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്




ഒരു വിശ്വാസി, പത്തനംതിട്ട.



ജേക്കബ് സി. ദാനിയേൽ.



രോഗശാന്തിക്ക് ശാന്തി ചാണ്ടി.



ഏലിയാമ്മ മാത്യു Baster.





വർഗീസ് മാത്യു, സൂസൻ മാത്യു & മാത്യു വർഗീസ്.




ജോജി, കോഴഞ്ചേരി.

ഷ്ഠരെ വരുത്തി ആദ്ധ്യാത്മപരമായ വിഷയങ്ങളെ പരാമർശിച്ച് ക്ലാസ്സുകൾ നടത്തുകയും ചെയ്യുന്നു. പല അവസരങ്ങളിലും നമ്മുടെ മെത്രാപ്പോലീത്തന്മാർ, വൈദികർ, ആദ്ധ്യാത്മികപ്രവർത്തകർ ആദിയായവർ മന്ദിരം സന്ദർശിച്ച് നൽകുന്ന പ്രബോധനങ്ങളും ഈ സ്ഥാപനത്തിന്റെ ദൈനംദിന നടത്തിപ്പിന് വേണ്ട പ്രായോഗിക ഉപദേശങ്ങളും ധനസഹായവും പ്രാർത്ഥനയും ഈ സ്ഥാപനത്തിന്റെ ഭാരവാഹികൾക്ക് വലിയ പ്രചോദനം നൽകുന്നുണ്ട്.

## 6. സാമ്പത്തികവശം

അനുദിനമുള്ള ബാലികാബാലഭവനങ്ങളുടെ ചെലവുകൾ സന്മനസ്സുള്ളവരും കരുണാഹൃദയരുമായ വ്യക്തികളിൽനിന്നുമുള്ള സംഭാവനകളുംകൊണ്ടാണ് നടത്തിപ്പോരുന്നത്. പേർഷ്യൻ ഗൾഫിലും മറ്റു വിദൂരദേശങ്ങളിലും ഉള്ള സന്മനസ്സുള്ളവർ അകമഴിഞ്ഞ് ഇക്കാര്യത്തിൽ സഹായിക്കുന്നുണ്ട് എന്നുള്ളത് ചാരിതാർത്ഥ്യജനകമാണ്. 'World Vision of India' എന്ന സമൂഹം മന്ദിരത്തിന്റെ നിത്യചിലവിന്റെ ഭൂരിഭാഗവും വഹിക്കുന്നു. Netherland-ൽ നിന്നും ഒരു ചെറിയ സമൂഹം ചെറിയ രീതിയിൽ നമ്മെ സഹായിക്കുന്നുണ്ട്.

ദൈവത്തിന്റെ മഹാ കരുണയാൽ പ്രയാസങ്ങളെയും കഷ്ടതകളെയും തരണം ചെയ്ത് ഈ സ്ഥാപനം പുരോഗമിക്കുന്നു.

നടപ്പുവർഷം ഏതാണ്ട് 25000 രൂപാ ചെലവാക്കി ഒരു കുഴൽ കിണർ കുഴിപ്പിച്ച് പമ്പുവെച്ച് ജലക്ഷാമം പരിഹരിച്ചുകഴിഞ്ഞു. ഉദാരമതികൾ ഇക്കാര്യത്തിൽ ഉദാരമായ സംഭാവനകൾ നൽകിയത് നന്ദിയോടെ സ്മരിക്കുന്നു.

## 7. ഇന്നത്തെ ആവശ്യങ്ങൾ

ആൺകുട്ടികൾ വസിക്കുന്ന ബാലഭവനിൽ ഇപ്പോഴും മണ്ണെണ്ണവിളക്കുകളാണ് ഉപയോഗിക്കുന്നത്. വൈദ്യുതീകരണത്തിന് ഏതാണ്ട് 20000 രൂപാ ഉണ്ടാകേണ്ടിയിരിക്കുന്നു. അവിടെ കെട്ടിടവികസനത്തിന് കുറഞ്ഞത് 50000 രൂപാ എങ്കിലും ആവശ്യമാണ്.

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്





അന്നമ്മ മാത്യു, Dombivilly.




താമസിച്ചതിന് ക്ഷമാപണം
ഒരു വിശ്വാസി.




രോഗശാന്തി ലഭിച്ചതിന്
മേരിക്കുട്ടി, നീലൂർ, ഒരു വിശ്വാസി.





ഒരു വിശ്വാസി, ഭിലായ്.

വിദേശസംഭാവനകളെ ആശ്രയിച്ച് ഈ സ്ഥാപനം എന്നും നടത്താമെന്ന് ചിന്തിക്കുന്നത് ബുദ്ധിയല്ലല്ലോ. മന്ദിരത്തിന്റെ വകയായുള്ള എട്ട് ഏക്കർ സ്ഥലത്ത് റബ്ബർ വച്ചുപിടിപ്പിച്ചാൽ ഈ പരാധീനത ഒഴിഞ്ഞുകിട്ടും. റബർ കൃഷിയുടെ ആദ്യപടിയായി പുരയിടം ചുററും വേലികെട്ടി ഭദ്രമാക്കണം. ഇതിലേക്കായി കുറഞ്ഞത് ഒരുലക്ഷം രൂപായെങ്കിലും എത്രയും വേഗം ഉണ്ടാകേണ്ടിയിരിക്കുന്നു.

ഈ സ്ഥാപനം നാൾക്കുനാൾ അഭിവൃദ്ധിപ്പെടേണ്ടുന്നത് നമ്മുടെ സഭയുടെ ഒരു ആവശ്യമാണ്. ഉദാരമതികളായ വ്യക്തികൾ കഴിവതുപോലെ സഹായിച്ചെന്നാൽ മാത്രമേ സ്ഥാപനം തഴച്ചുവളരുകയുള്ളു. ഓരോ വർഷവും ചെയ്യാവുന്ന സംഭാവനകൾക്കും പുറമെ ഭവനങ്ങളിൽ വിവാഹാഘോഷം, ജന്മദിനാഘോഷം, ഓർമ്മദിനാഘോഷം ആദിയായവ നടത്തുമ്പോഴും ഈ എളിയ സ്ഥാപനത്തെ ഓർക്കുകയും ഉദാരമായ സംഭാവനകൾ നൽകുകയും ചെയ്യുന്നത് അനുഗ്രഹപ്രദമാണ്.

വിവാഹപ്രായമായ അഞ്ചു പെൺകുട്ടികൾ ഇപ്പോൾ ഈ സ്ഥാപനത്തിൽ വളർന്നുവരുന്നു. അവരുടെ വിവാഹ നടത്തിപ്പിലേക്കും ഔദാര്യപൂർവ്വം സംഭാവന നൽകുന്നത് അനുഗ്രഹപ്രദമാണ്.

## 8. കൃതജ്ഞത

നമ്മുടെ ഈ സ്ഥാപനത്തെ ലോഭമില്ലാതെ ധനസഹായം ചെയ്തുകൊണ്ടിരിക്കുന്ന പരിശുദ്ധ മോറാൻ മാർ ബസ്സേലിയോസ് മാത്യൂസ് പ്രഥമൻ ബാവാ തിരുമേനി, നമ്മുടെ മെത്രാപ്പോലീത്തന്മാർ, പട്ടക്കാർ, അന്മേനികൾ, ഇതിന്റെ സുഗമമായ പ്രവർത്തനത്തിന് അനുദിനം പ്രയത്നിച്ചുകൊണ്ടിരിക്കുന്ന കമ്മററി അംഗങ്ങൾ എന്നിവരെയും ബാലികബാലഭവനങ്ങളുടെ ചിലവിനുള്ള ഭൂരിഭാഗവും നൽകുന്ന 'World Vision of India' എന്ന സംഘടനയെയും ദൈവമുമ്പാകെ സ്മരിക്കുകയും അവരോടുള്ള ആഴമായ നന്ദി രേഖപ്പെടുത്തുകയും ചെയ്യുന്നു.

ഇതിന്റെ സ്ഥാപകനായിരുന്ന ഏലിയാസ് തോമസ് കോർ എപ്പിസ്കോപ്പായുടെ ആത്മാവിന് നിത്യശാന്തി നേർന്നുകൊണ്ട് ഈ റിപ്പോർട്ട് സമാപിക്കുന്നു.

പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ഓർമ്മപെരുനാളിനോടനുബന്ധിച്ച് (ജനുവരി 3) ഈ റിപ്പോർട്ട് പ്രസിദ്ധപ്പെടുത്തുവാൻ ഇടയായതിൽ സന്തോഷമുണ്ട്.

—o—

# മലങ്കര ഓർത്തഡോക്സ് ചർച്ച് എഡ്യൂക്കേഷൻ ആൻഡ് സോഷ്യൽ സർവീസ് സൊസൈററി

അംഗത്വം എടുത്തിട്ടുള്ളവരുടെ പേരുവിവരം

(തുടർച്ച)

12. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ
13. സ്തേഫാനോസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്താ
14. ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ
15. മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ
16. ഫീലിപ്പോസ് മാർ യൗസേബിയോസ് എപ്പിസ്ക്കോപ്പാ
17. പൗലൂസ് മാർ മിലിത്തിയോസ് എപ്പിസ്ക്കോപ്പാ
18. റമ്പാൻ ബസ്ക്കീപ്പാ
19. ഫാ. മത്തായി നൂറനാൽ
20. ഫാ. ഫിലിപ്പ് പള്ളിച്ചിറ
21. ഫാ. വി. എം. മത്തായി, വിലനിലത്ത്
22. ഫാ. ററി. ജി. സഖറിയാ, കല്ലിശ്ശേരി
23. ശ്രീ. കെ. എം. മാത്യു, മലയാള മനോരമ
24. ശ്രീ. ചാക്കോ എം. തോമസ്, ആലാ
25. ശ്രീ. ഡേവിഡ് പി. ജോൺ, കുന്നംകുളം
26. ശ്രീ. പി. സി. തോമസ്, Ex. M. L. A., തിരുവല്ലാ
27. ശ്രീ. കെ. എൻ. ഉമ്മൻ, മദ്രാസ്
28. ശ്രീ. പി. വി. തോമസ്, മദ്രാസ്
29. ശ്രീ. എം. പി. തോമസ്, കളമശ്ശേരി
30. ശ്രീ. സി. കെ. മാത്യു, നീലഗിരി
31. ശ്രീ. ററി. എം. വറുഗീസ്, പെരുമ്പാവൂർ
32. ശ്രീ. എം. ജോർജ്, മുത്തൂററ്, കോഴഞ്ചേരി
33. ശ്രീ. വി. വി. മാത്യൂസ്, തിരുവല്ലാ
34. ശ്രീ. ററി. എബ്രഹാം കരുവിള, കോഴഞ്ചേരി
35. ശ്രീ. കെ. ററി. ഉമ്മൻ, മദ്രാസ്
36. ശ്രീ. ജി. ജോൺ, അഡ്വക്കേററ്, കായംകുളം
37. ശ്രീ. കെ. വി. ഉമ്മൻ, I. P. S., റാന്നി
38. ശ്രീ. എം. എം. മത്തായി, മദ്രാസ്
39. ശ്രീ. ടി. ജി. ജോർജ്, കോഴഞ്ചേരി
40. ശ്രീ. എൻ. ജി. പൗലോസ്, കോതമംഗലം
41. ശ്രീ. കെ. വി. ജോർജ്, മദ്രാസ്

(തുടരും)

([illegible]-ാം പേജിൽനിന്നും തുടർച്ച)

# കാലംചെയ്ത കൊച്ചിഭദ്രാസനത്തിൻെറ കൊച്ചുതിരുമേനി

മെത്രാസന ഭരണത്തിൽനിന്നും മുക്തി നേടണമെന്ന ആഗ്രഹത്തിൽ എല്ലാ ചുമതലകളും സേവേറിയോസ് തിരുമേനി, പോളിക്കർപ്പോസ് തിരുമേനികളെ കൈമാറിയെങ്കിലും വല്ല്യ തിരുമേനിയുടെ ഉപദേശവും താല്പര്യവും ആരായാതെ യാതൊരു പ്രധാന കാര്യവും മെത്രാസനതലത്തിൽ കൊച്ചുതിരുമേനി ചെയ്തിരുന്നില്ല. പ്രധാന കാര്യങ്ങൾ വല്ല്യ തിരുമേനി തന്നെ നടത്തുന്നതാണ് ഏററം ഉചിതമെന്ന് കൊച്ചു തിരുമേനി വിശ്വസിച്ചിരുന്നു. തിരുമേനി ഒരു പള്ളി കൂദാശപോലും തനിയെ നടത്തിയതായി തോന്നുന്നില്ല, പ്രമാദമായ വിഷയങ്ങളുമായി അരമനയിൽ എത്തുന്നവരെ 'വല്ല്യ തിരുമേനിയുമായി ആലോചിച്ച് തീരുമാനിക്കാം, അറിയിക്കാം' എന്നു പറഞ്ഞുവിടുന്നതായേ കണ്ടിട്ടുള്ളു. എന്തൊരു ഹൃദയവിശാലതയും ഉൾക്കാഴ്ചയും ഓരോ സംഗതികളിലും പ്രദർശിപ്പിച്ചിരുന്നുവെന്ന് തിരിഞ്ഞുനോക്കുമ്പോഴാണ് മനസ്സിലാകുന്നത്.

കൊച്ചി മെത്രാസനത്തിലെ പല പള്ളികളുടെ താക്കോലുകൾ ഗവൺമെൻറ് അധികാരികളുടെ കയ്യിൽ അടക്കിവച്ചിരിക്കുന്ന സ്ഥിതി, പല പള്ളികളിലും ഏതു സമയത്തും എന്തും സംഭവിക്കാവുന്ന സംഘർഷാവസ്ഥ, കേസ്സുകളുടെ നൂലാമാല, ന്യൂനപക്ഷത്തിൻെറ നിസ്സഹായാവസ്ഥ, സാമ്പത്തിക പരാധീനത, സമരാഹ്വാനം നിരന്തരം നടത്തുന്ന പ്രതിയോഗികൾ, തൻെറ ആസ്ഥാനത്തിനു നേരെയും ഉയരുന്ന പടയണികൾ, ഓടിനടക്കുവാൻ അസാദ്ധ്യമാകുന്നവിധം ക്ഷയിച്ചുവന്ന ആരോഗ്യസ്ഥിതി ഇതെല്ലാം തൻെറ നേരെ ഫണങ്ങളെപ്പോലെ ഉയർന്നുവന്നിട്ടും ആ സ്ഥിരമാനസ്സൻ പാറപോലെ ഉറച്ചുനിന്നു; ധീരതയോടെ പ്രവർത്തിച്ചു. ദൈവം സകലത്തിലും തന്നെ ശക്തനാക്കുന്നുവെന്ന് പൂർണ്ണവിശ്വാസത്തിൽ ജീവിച്ചു.

തിരുമേനിയുടെ ഹൃദയവിശാലതയുടേയും സഭാസ്നേഹത്തിൻെറയും ഔന്നത്യം പ്രകടമാകുന്ന ഒരു സന്ദർഭമായിരുന്നു കൊച്ചി മെത്രാസനത്തിൻെറ വിഭജനം നടന്ന അവസരം. കുന്നംകുളം, പഴഞ്ഞി തുടങ്ങിയ സ്ഥലങ്ങളിലെ കാതോലിക്കാ സിംഹാസനത്തോട് ഭക്തിയും പിതാക്കന്മാരോട് ആദരവും ഉള്ള ബഹുശതം ജനങ്ങളുള്ള പള്ളികൾ കൈവിട്ടുപോയിട്ടും ചുരുക്കം പള്ളികൾ മാത്രം കൊച്ചി ഭദ്രാസനത്തിൽ അവശേഷിച്ചിട്ടും മിക്കവാറും പള്ളികൾ സമുദായക്കേസ്സിൻെറ നീരാളിപ്പിടുത്തത്തിൽ കിടന്നു നട്ടം തിരിയുന്നവയാണെന്നു കണ്ടിട്ടും പട്ടക്കാരുടെ കുറവ് അപരിഹാര്യമായിരുന്നിട്ടും പരിശുദ്ധ സഭയുടെ പരമാധികാര സമിതിയായ പ. സുന്നഹദോസ് കല്പിക്കുന്നതിനപ്പുറത്ത് തനിക്ക് മറെറാരു അഭിപ്രായവും ഇല്ലെന്ന് ഉറപ്പിച്ചുപറഞ്ഞ ഈ പിതാവിനെ എത്ര ആദരവോടുകൂടി നാം അനുസ്മരിക്കേണ്ടതാണ്! എന്നാൽ ന്യായമായ കാരണങ്ങളാണെന്ന് ഉത്തമബോദ്ധ്യമുള്ള കാര്യങ്ങളിൽ ധീരമായ നിലപാട് സ്വീകരിക്കുവാനും മുഖം നോക്കാതെ അഭിപ്രായം വെട്ടിത്തുറന്നു പറയുവാനും തിരുമേനി മടിച്ചിട്ടില്ല.

പള്ളികളിൽ നിന്നുള്ള തുച്ഛവരുമാനത്തിൻെറ അപര്യാപ്തത അത്യാവശ്യ ചെലവുകൾക്കുകൂടി തികയാതെവന്നിട്ടും ഒരിക്കലും പരാതിയോ പരിഭവമോ തിരുമേനിയിൽ നിന്നും ഉണ്ടായിട്ടില്ല. അദ്ധ്യാപകവൃത്തിയിൽ നിന്നും സ്വരൂപിച്ച് മിച്ചം വച്ചിരുന്ന തുക അത്യാവശ്യങ്ങൾക്ക് ചെലവഴിച്ചിരുന്നു. ലളിതമായ ഭക്ഷണക്രമം പാലിച്ചിരുന്നെങ്കിലും സഭയുടെ അന്തസ്സിനും സ്ഥാനത്തിൻെറ ഉന്നതിക്കും ഉചിതമായ നിലയിലുള്ള വസ്ത്രധാരണത്തിലും വർത്തനരീതിയിലും യാത്രാദികാര്യങ്ങളിലും താൻ അതീവ ശ്രദ്ധാലുവായിരുന്നു.

കപടസ്നേഹത്തിൻെറ പ്രകടനം ഒരിക്കലും തിരുമേനിയിൽ നിന്നും ഉണ്ടായിട്ടില്ല. പരിധിവിട്ട് ആരോടും അടുക്കുന്ന പ്രകൃതം ഇല്ലായിരുന്നു. അതേസമയത്ത് സഭയ്ക്കുവേണ്ടി നിസ്വാർത്ഥ സേവനം അനുഷ്ഠിക്കുന്നവരെപ്പററി മതിപ്പും സ്നേഹവും ഉണ്ടായിരുന്നു. ഒരിക്കൽ എഴുതുന്ന കല്പന വെട്ടിത്തിരുത്തുവാനോ, മാറിയെഴുതുവാനോ ഇടയാകാതിരിപ്പാൻ അവധാനപൂർവ്വം ചിന്തിച്ച് സൂക്ഷ്മതയോടുകൂടിയേ എന്തും ചെയ്യുമായിരുന്നു. അതുകൊണ്ട് അബദ്ധങ്ങളിൽ ചാടി പശ്ചാത്തപിക്കേണ്ടതായി വന്നിട്ടില്ലെന്ന് പറയാവുന്നതാണ്.

കണക്കുകൾ എഴുതി സൂക്ഷിക്കുന്നതിൽ വളരെയേറെ നിഷ്കർഷ തിരുമേനിക്ക് ഉണ്ടായിരുന്നു. പണസംബന്ധമായ കാര്യങ്ങളിൽ വക്രത കാണിക്കുന്നവരെ കഠിനമായി ശാസിക്കുകയും ഉപദേശിക്കുകയും ശിക്ഷിക്കുകയും ചെയ്തിരുന്നു. അല്പത്തിൽ വിശ്വസ്തത പാലിക്കുന്നവർക്കേ അധികത്തിലും വിശ്വസ്തരായിരിപ്പാൻ കഴിയൂ എന്ന് തിരുമേനി ആവർത്തിച്ചു പറയുമായിരുന്നു. ദീർഘകാലം ഔദ്യോഗിക ജീവിതത്തിൽ കരിപുരളാത്ത കയ്യുമായി പ്രധാനാചാര്യപദവിയിലേക്ക് ഉയർന്നുവന്ന പിതാവ് അവസാന ശ്വാസം വരെയും സത്യത്തിൻെറയും നീതിയു

# സഭാ വാർത്തകൾ

## പിതാക്കന്മാരുടെ ഓർമ്മ

### വള്ളിക്കാട്ടു ദയറായിൽ

വാകത്താനം വള്ളിക്കാട്ടുദയറായിൽ കബറടങ്ങിയിരിക്കുന്ന പ. ബസ്സേലിയോസ് ഗീവറുഗീസ് പ്രഥമൻ കാതോലിക്കാബാവാ തിരുമനസ്സിലെ 59–ാം ഓർമ്മദിനം 1987 ഡിസംബർ 17–ാം തീയതിയാണെങ്കിലും ഈ വർഷം സൗകര്യാർത്ഥം പെരുനാൾ ഡിസംബർ 18, 19. (വെള്ളി, ശനി) എന്നീ തീയതികളിൽ ആഘോഷിക്കുന്നതാണ്. പ. കാതോലിക്കാബാവായും ശ്രേഷ്ഠ നിയുക്ത കാതോലിക്കാബാവായും മററു അഭിവന്ദ്യ മെത്രാപ്പോലീത്താമാരും പെരുന്നാൾ ചടങ്ങുകളിൽ സംബന്ധിക്കും. 13–ാം തീയതി ഞായറാഴ്ച കൊടിയേററ് നടത്തപ്പെടും. അന്നേദിവസം പകൽ 2 മണിക്ക് ദയറാ ആഡിറേറാറിയത്തിൽ വച്ച് ക്വിസ്മത്സരവും സൺഡേസ്കൂൾ കുട്ടികൾക്കുള്ള കലാമത്സരങ്ങളും നടത്തപ്പെടും. 16-ാം തീയതി വൈകിട്ട് അഭിവന്ദ്യ പൗലൂസ് മാർ മിലിത്തിയോസ് എപ്പിസ്കോപ്പാ പ്രസംഗിക്കും. 17–ാം തീയതി രാവിലെ തിരുമനസ്സുകൊണ്ട് വി: കുർബ്ബാന അർപ്പിക്കും. 17–ാം തീയതി വൈകിട്ട് ഡീക്കൻ എം. സി. ചെറിയാൻ പ്രസംഗിക്കും. 18–ാം തീയതി രാവിലെ ബസ്ക്കീപ്പാ റമ്പാൻ വി. കുർബ്ബാന അർപ്പിക്കും. 18–ാം തീയതി വൈകിട്ട് 6–30–ന് നമസ്കാരവും തുടർന്ന് റാസയും അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് തിരുമനസ്സിലെ പ്രസംഗവും ഉണ്ടായിരിക്കും. 19–ാം തീയതി രാവിലെ പ. കാതോലിക്കാബാവാ തിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിൽ വി. മൂന്നിന്മേൽ കുർബ്ബാനയും ഉണ്ടായിരിക്കുന്നതാണ്. മത്സരങ്ങളിൽ വിജയികളായവർക്ക് പ. ബാവാ തിരുമനസ്സുകൊണ്ട് സമ്മാനങ്ങൾ വിതരണം ചെയ്യും. അന്നേദിവസം ഉച്ച കഴിഞ്ഞ് 2 മണിക്ക് റാസാ, വസ്ത്രദാനം, ലേലം. നേർച്ച വിളമ്പ് എന്നിവയും ഉണ്ടായിരിക്കും.

### ദേവലോകത്ത്.

പരിശുദ്ധ ബസേലിയോസ് ഔഗേൻ ബാവാ തിരുമനസ്സിലെ ഓർമ്മപ്പെരുനാൾ ഡിസംബർ 7, 8 തീയതികളിൽ ദേവലോകം അരമന ചാപ്പലിൽ ഭക്തിനിർഭരമായി കൊണ്ടാടി. 7–ാം തീയതി സന്ധ്യനമസ്ക്കാരത്തെതുടന്ന് പ്രസംഗവും ധൂപപ്രാർത്ഥനയും പ്രദക്ഷിണവും ഉണ്ടായിരുന്നു. 8–ാം തീയതി രാവിലെ പ: കാതോലിക്കാബാവാ തിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിൽ വി. മൂന്നിന്മേൽ കുർബ്ബാനയും, ധൂപപ്രാർത്ഥനയും, പ്രദക്ഷിണവും, നേർച്ചവിളമ്പും നടത്തപ്പെട്ടു.

---

ടേയും പിടിയിൽ നിന്നും വഴുതിപ്പോയില്ല. അദ്ദേഹം ഭദ്രാസനത്തെയും പ്രത്യേകിച്ച് ഭദ്രാസനത്തിലെ പട്ടക്കാരെയും വളരെയധികം സ്നേഹിച്ചിരുന്നു. തുച്ഛമായി മാത്രം ശമ്പളം ലഭിച്ചിരുന്ന പട്ടക്കാർക്ക് സ്വന്തം കയ്യിൽനിന്ന് സഹായം നൽകിവന്നിരുന്നു. കൂടാതെ അദ്ദേഹം കാലം ചെയ്യുന്നതിനു മുമ്പ് എഴുതിവച്ചിരുന്ന വിൽപത്രത്തിൽ മെത്രാപ്പോലീത്താ ആയശേഷം സമ്പാദിച്ച 2 ലക്ഷത്തിൽപരം രൂപാ ഭദ്രാസനത്തിലെ വൈദികരുടെ ശമ്പളത്തിനായി സ്ഥിരം നിക്ഷേപം ഇടുന്നതിനും അദ്ദേഹം ഉപയോഗിച്ചുകൊണ്ടിരുന്ന പുതിയ അംബാസിഡർ കാർ ഭദ്രാസനത്തിനായി ഇരിക്കത്തക്കവണ്ണവും വ്യവസ്ഥ ചെയ്തിരുന്നു.

സന്ദർശകരുടെ ബാഹുല്യമില്ലാത്തതും സ്തുതിപാഠകർ കടന്നുവരാത്തതുമായ കൊരട്ടി അരമനയിലെ ഒന്നാം നിലയിലെ ഒരു ചെറിയ മുറിയിൽ ഒതുങ്ങിക്കൂടി കഴിഞ്ഞ തപോധനനായ തിരുമേനി സഭയുടെ ആചാരാനുഷ്ഠാനങ്ങളിൽ നിഷ്ഠയുള്ളയാളായിരുന്നു. രോഗവും അവശതയും വർദ്ധിച്ചിട്ടും ദൈവസ്നേഹത്തിൽ നിന്നും ഉതിർന്നുവരുന്ന പ്രാർത്ഥനയുടെ ശബ്ദം ആ അധരങ്ങളിൽ നിന്നും പ്രതിദ്ധ്വനിച്ചുകൊണ്ടിരുന്നു. ആ ശബ്ദം നിലച്ചു. പക്ഷേ! മലങ്കരസഭയുടെ വിശ്വസ്ത കാര്യവിചാരകനായ ആ അജപാലകന്റെ ആദർശസമ്പൂർണ്ണമായ ജീവിതത്തിന്റെ സൗരഭ്യം നിലനിൽക്കും.

ഈ പിതാവിന്റെ ഒന്നാം ഓർമ്മദിനപ്പെരുനാളിൽ അദ്ദേഹത്തിന്റെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിക്കുകയും അദ്ദേഹത്തിനുവേണ്ടി പ്രാർത്ഥിക്കുകയും അദ്ദേഹത്തിന്റെ സദ്മാതൃകകളെ പിൻതുടരുകയും ചെയ്യാം.

### പത്തനാപുരത്ത്.

കാലം ചെയ്ത തോമസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ ഓർമ്മപ്പെരുനാൾ പത്തനാപുരം താബോർ ദയറായിൽ ഡിസംബർ 2, 3 തീയതികളിൽ കൊണ്ടാടി. പെരുനാളിനോടനുബന്ധിച്ച് നവംബർ 30–ാം തീയതി ആരംഭിച്ച കൺവൻഷൻ യോഗങ്ങളിൽ മാർ യൗസേബിയോസ് തിരുമേനിയും മാർ ഒസ്താത്തിയോസ് തിരുമേനിയും റവ. ഡോ. എം. ജേക്കബ് കര്യനും പ്രസംഗിച്ചു. 2–ാം തീയതി കല്ലുങ്കൽ പുത്തൻ കുരിശിങ്കൽ നിന്നു കബറിങ്കലേക്ക് റാസ ഉണ്ടായിരുന്നു. 3–ാം തീയതി രാവിലെ പ. കാതോലിക്കാബാവാ തിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിൽ വി: മൂന്നിന്മേൽ കുർബ്ബാനയും ധൂപപ്രാർത്ഥനയും നേർച്ചവിളമ്പും നടത്തപ്പെട്ടു.

### പഴയ സെമിനാരിയിൽ.

കോട്ടയം പഴയ സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് (ഒന്നാമൻ) തിരുമനസ്സിലെ ഓർമ്മപെരുനാൾ സെമിനാരി ചാപ്പലിൽ നവംബർ 24, 25 തീയതികളിൽ നടത്തപ്പെട്ടു. 24–ാം തീയതി സന്ധ്യാനമസ്കാരം, ധൂപപ്രാർത്ഥന, പ്രസംഗം, പ്രദക്ഷിണം എന്നിവയുണ്ടായിരുന്നു. 25–ാം തീയതി കുന്നംകുളം ഭദ്രാസനാധിപൻ പൗലൂസ് മാർ മിലിത്തിയോസ് എപ്പിസ്കോപ്പാ വി: കുർബ്ബാന അർപ്പിച്ചു. മാത്യൂസ് മാർ എപ്പിപ്പാനിയോസ് തിരുമേനി പ്രസംഗിച്ചു. പ. കാതോലിക്കാബാവായും മാർ ബസേലിയോസ്, മാർ ഒസ്താത്തിയോസ്, മാർ യൗസേബിയോസ് എന്നീ തിരുമേനിമാരും പെരുനാൾ ചടങ്ങുകളിൽ സംബന്ധിച്ചു. വി. കുർബ്ബാനയെ തുടർന്ന് കബറിങ്കൽ ധൂപപ്രാർത്ഥനയും പ്രദക്ഷിണവും നേർച്ചവിളമ്പും ഉണ്ടായിരുന്നു.

കുന്നംകുളത്തുനിന്നും അനേകം പേർ തീർത്ഥാടകരായി വന്ന് പെരുനാളിൽ സംബന്ധിച്ചിരുന്നു.

### കൈപ്പററി

അഭിവന്ദ്യ ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ പ്രസിദ്ധപ്പെടുത്തിയ 'മലങ്കര ഓർത്തഡോക്സ് സുറിയാനി സഭാ മിഷ്യൻ സൊസൈററിയുടെ 1986–87 ലെ വാർഷിക റിപ്പോർട്ട് കിട്ടി. സൊസൈററിയെപ്പററിയും അതിൻെറ ലക്ഷ്യങ്ങളും, മിഷൻ ബോർഡ്, പ്രവർത്തനങ്ങൾ, മിഷൻ ഫീൽഡുകൾ, ആന്ധ്രാ മിഷൻ മുതലായവയെപ്പററിയും സഭാംഗങ്ങൾക്ക് ശരിയായി മനസ്സിലാക്കത്തക്കവണ്ണം വിശദമായ വിവരങ്ങളും ചാർട്ടേഡ് അക്കൗണ്ടൻറ് ഓഡിററ് ചെയ്ത് അംഗീകരിച്ച വിശദമായ വരവുചെലവു കണക്കുകളും ചേർത്ത് ഒരു ബുക്കായി പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ഈ റിപ്പോർട്ട് സസന്തോഷം കൈപ്പററിയിരിക്കുന്നു.

### പ്രൊഫ. പടിയറ



ആന്ധ്രാ യൂണിവേഴ്സിററി ബോർഡ് ഓഫ് സ്റ്റഡീസ് മലയാളം ചെയർമാനായി റാന്നി സെൻറ് തോമസ് കോളേജ് മലയാളം വിഭാഗം മേധാവി പ്രൊഫ. വറുഗീസ് പടിയറയെ ആന്ധ്രായൂണിവേഴ്സിററി സിൻഡിക്കേററ് നിയമിച്ചു. സിലബസ് പരിഷ്ക്കരണം, ടെക്സ്റ്റുബുക്ക തെരഞ്ഞെടുപ്പ്, പരീക്ഷാപരിഷ്ക്കരണംതുടങ്ങിയ ജോലികളും അദ്ദേഹത്തെ ഏൽപ്പിച്ചിട്ടുണ്ട്. പാശ്ചാത്യ പൗരസ്ത്യ രാജ്യങ്ങളിലെ വിവിധ യൂണിവേഴ്സിററികൾ സന്ദർശിച്ച് പഠനം നടത്തിയിട്ടുള്ള പ്രൊഫ. വറുഗീസ് പടിയറ കേരളാ യൂണിവേഴ്സിററി ബോർഡ് ഓഫ് സ്റ്റഡീസിൽ അംഗമായിരുന്നു.

## സെമിനാരിക്ക് സ്പെഷ്യൽ എൻഡോവ്മെൻറ്

ഓർത്തഡോക്സ് വൈദീക സെമിനാരിയുടെ സാമ്പത്തിക ഭദ്രത കൈവരുത്തുന്നതിനുള്ള ശ്രമത്തിൻെറ ഭാഗമായിട്ടാണ് പുതിയ മൂലധന നിക്ഷേപങ്ങൾ ഉണ്ടാക്കുവാൻ ഉദ്യമിക്കുന്നത്. സെമിനാരി സുഹൃത്തുക്കളായി ചേർന്ന് പല സഭാംഗങ്ങളും സംഭാവനകൾ നൽകിക്കൊണ്ടിരിക്കുന്നു.

സെമിനാരിയുടെ ചരിത്രത്തിൽ പ്രത്യേകം സ്മരിക്കപ്പെടേണ്ട ഒരു സംഭാവനയാണ് കോലഞ്ചേരി നെച്ചുപാടം ശ്രീ. കെ. പി. പൗലോസ് നൽകിയത്. അദ്ദേഹം കോലഞ്ചേരി മെഡിക്കൽ മിഷൻ

ആശുപത്രിയുടെ സെക്രട്ടറിയായി ഇപ്പോൾ പ്രവർത്തിക്കുന്നു. ഇദ്ദേഹം സെമിനാരിയിൽ എത്തി അദ്ദേഹത്തിന്റെ പേരിൽ അറിയപ്പെടത്തക്കവണ്ണം മൂലധനം നിക്ഷേപിച്ച് അതിന്റെ പലിശ, ഒരു വർഷത്തെ ചെലവിന് ഉതകുന്ന വിധം സെമിനാരി ഉള്ളിടത്തോളം കാലം നിലനില്ക്കത്തക്കവണ്ണം ഒരു എൻഡോവ്മെന്റ സ്ഥാപിക്കുകയും അതിനുള്ള തുക വൈസ്പ്രിൻസിപ്പാൾ ഫാ. റ്റി. ജെ ജോഷ്വായെ ഏല്പിക്കുകയും ചെയ്തു. ഫാ. കെ. ഈ. വർക്കി സമുദായ ട്രസ്ററി പി. സി. എബ്രഹാം ഡോ. എം. ഏ. മത്തായി മുതലായവർ തദവസരത്തിൽ സന്നിഹിതരായിരുന്നു. ഫിലിപ്പോസ് മാർ യൗസേബിയോസ് തിരുമേനി, കെ. വി. പൗലോസിന്റെ സമുദായ സ്നേഹത്തേയും ത്യാഗനിർഭയമായ സേവനങ്ങളെയും പ്രശംസിച്ചു. സെമിനാരിക്ക് നൽകിയ സംഭാവന എക്കാലത്തും സ്മരിക്കപ്പെടേണ്ട ഒന്നായി ചൂണ്ടിക്കാണിച്ചു. ശ്രീ. പൗലോസ് നല്കിയ മറുപടി പ്രസംഗത്തിൽ വടക്കൻ ഭദ്രാസനങ്ങൾ പൊതുവായി നേരിടുന്നപ്രശ്നങ്ങളെക്കുറിച്ചും, വൈദിക വൃത്തിക്ക് അധികം പേരും മുമ്പോട്ട് വരാത്ത സാഹചര്യത്തെക്കുറിച്ചും ഹൃദയസ്പൃക്കായി സംസാരിച്ചു.

(സാമ്പത്തികശേഷിയുള്ള സഭാമക്കൾ ശ്രീ. പൗലോസിന്റെ ഉത്തമമാതൃക പിൻപററുമെങ്കിൽ നമ്മുടെ വൈദികസെമിനാരിയുടെ സാമ്പത്തിക പരാധീനതകൾ നിഷ്പ്രയാസം പരിഹരിക്കാൻ കഴിയും. പത്രാധിപർ)

## ധ്യാനയോഗം

കോട്ടയം ഭദ്രാസന പ്രാർത്ഥനാ സമാജങ്ങളുടെയും, ഇമ്മാം സുവാത്ത മിഷന്റെയും സംയുക്താഭിമുഖ്യത്തിൽ '87 ഡിസംബർ 31-ാം തീയതി വൈകുന്നേരം 6 മണി മുതൽ '88 ജനവരി 1-ാം തീയതി രാവിലെ 6 മണിവരെ ഞാലിയാകുഴി മാർ ഗ്രീഗോറിയോസ് പള്ളി ഓഡിറേറാറിയത്തിൽ വെച്ച് വർഷാന്ത്യ-വർഷാരംഭ ധ്യാധയോഗം നടത്തുന്നു. ഡിസംബർ 31-ാം തീയതി രാത്രി 12 മണിവരെ 87-ലെ അനുഭവങ്ങൾ പങ്കിടുവാനും, 12 മണിക്കു ശേഷം 88-ലേക്ക് പ്രതിഷ്ഠിക്കുവാനും ധ്യാനയോഗം ക്രമീകരിച്ചിരിക്കുന്നു. ഒന്നാം തീയതി രാവിലെ വി. കുർബ്ബാനയോടെ യോഗം അവസാനിക്കും. സി. വി. ജോർജ് കോറെപ്പിസ്കോപ്പാ, ഫാ. ഈ. കെ. ജോർജ് ഇഞ്ചക്കാട്ട്, പോൾ സിനിരാജ് മുഹമ്മദ് എന്നിവർ നേതൃത്വം നല്കും.

## ഓ. വി. ബി. എസ്. ഗാനങ്ങൾ

പുതുതായി രൂപീകരിക്കപ്പെട്ടിട്ടുള്ള ഓ. വി. ബി. എസ്. കമ്മററികൂടി 1988 ലെ പ്രവർത്തനങ്ങൾ സംബന്ധിച്ച രൂപരേഖ നല്കിക്കഴിഞ്ഞു. ഓ. വി. ബി. എസ് ഗാനങ്ങൾ ഈ വർഷം നമ്മുടെ സഭയിലെ കവിതാ വാസനയുള്ള ആളുകളിൽ നിന്ന് വരുത്തി സിലക്റ്റ് ചെയ്ത് പ്രസിദ്ധപ്പെടുത്തുന്നതിനാണ് തീരുമാനിച്ചിരിക്കുന്നത്. ആകയാൽ ഗാനരചനയിൽ താല്പര്യവും പരിചയവുമുള്ളവർ പത്തുവരികളിൽ കൂടാതെയുള്ള ഗാനങ്ങൾ മലയാളം, ഇംഗ്ലീഷ്, ഹിന്ദി, തമിഴ്, മലയൻ, സുറിയാനി കർണ്ണാടക മുതലായ ഭാഷകളിൽ രചിച്ച് സെലക്ഷൻ കമ്മററിയിൽ സമർപ്പിക്കത്തക്കവണ്ണം ഡിസംബർ 30-ന മുമ്പ് ഡയറക്ടറുടെ പേർക്ക് ഓ. വി. ബി. എസ്., സണ്ടേസ്കൂൾ ഓഫീസ് ദേവലോകം, കോട്ടയം 38 എന്ന വിലാസത്തിൽ അയച്ചുകൊടുക്കണമെന്ന് താല്പര്യപ്പെടുന്നു.

ഫാ. കെ. വി. തോമസ്, ഡയറക്ടർ

## തിരിച്ചെത്തി.

ഏതാനം മാസങ്ങളായി അമേരിക്കൻ പര്യടനം നടത്തിക്കൊണ്ടിരുന്ന ഫാ. എ. എം. വർഗീസ് പന്തളം തിരിച്ചെത്തി.



പുതുതായി പണികഴിപ്പിച്ച
ഉദയപ്പൂർ ഓർത്തഡോക്സ് പള്ളി

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**





അൻസു, രാജൻ, ഓതറ.

## പേട്രൺസ് ഡേ ആഘോഷിച്ചു.

പരുമല പെരുനാളിനോടനുബന്ധിച്ച് ആണ്ടു തോറും നടത്തിവരുന്ന പേട്രൺ സെയിൻറ്സ് ഡേ പരിപാടികൾ ഈ വർഷവും നടത്തപ്പെട്ടു. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽ മാത്യൂസ് മാർ ബന്നബാസ് മെത്രാപ്പോലീത്താ, പി. എസ്. സി. ബോർഡ് മെമ്പർ എ. കെ. തോമസ് എന്നിവർ പ്രസംഗിച്ചു. 1988–ലെ എം. ജി. ഒ. സി. എസ്. എം. ഡയറിയുടെ പ്രകാശനം അതിൻെറ ഒരു കോപ്പി ഫാ. പി. എസ്. ശമുവേലിനു നല്കികൊണ്ട് ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ നിർവ്വഹിച്ചു. അഭിവന്ദ്യ ബന്നബാസ് തിരുമേനി രചിച്ച ധ്യാനമഞ്ജരി എന്ന പുസ്തകത്തിൻെറ പ്രകാശനം ഒരു കോപ്പി തോമസ് മാർ തീമോത്തിയോസ് തിരുമേനിക്കു നല്കികൊണ്ട് ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ നിർവ്വഹിച്ചു. ഈസ്റ്റുജർമ്മനിയിൽ നിന്നും എത്തിയ വിശിഷ്ടാതിഥികളിൽ ഡോ. വില്ലിബാഡ് ജേക്കബ് ആശംസാ പ്രസംഗം നടത്തി.

ഡീക്കൻ കെ. ജി. അലക്സാണ്ടറുടെ നേതൃത്വത്തിൽ പുതുതായി രൂപം കൊണ്ട എം. ജി. ഒ. സി. എസ്. എം. മ്യൂസിക് ക്ലൈററിൻെറ ഗാനമേളയും ഉണ്ടായിരുന്നു. മലങ്കര സഭാ മാസികയിൽ ഡീക്കൻ എം. സി. ചെറിയാൻ നടത്തുന്ന ക്വിസ് മത്സരങ്ങളുടെ ഈ വർഷത്തെ വിജയികൾക്കുള്ള സമ്മാനദാനവും സമ്മേളനത്തിൽ വച്ചു നടത്തപ്പെട്ടു.

എം. ജി. ഒ. സി. എസ്. എം. സെക്രട്ടറി ഫാ. ജോൺ തോമസ് സ്വാഗതവും, യുവജനപ്രസ്ഥാനം സെക്രട്ടറി ഡീക്കൻ ഒ. പി. വറുഗീസ് കൃതജ്ഞതയും പ്രകാശിപ്പിച്ചു.

## റമ്പാൻസ്ഥാനം നൽകി.

പ. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് ഡിസംബർ 12–ാം തീയതി പല്ലാംപ്ലാവിൽ പി. എം. ജോർജ്ജ് കോറെപ്പിസ്കോപ്പായിക്കും, ഓതറ ദയറാ മാനേജർ ഫാ. ററി. ഐ. വർഗീസിനും പരുമല സെമിനാരി ചാപ്പലിൽ വച്ച് റമ്പാൻ സ്ഥാനം നൽകി.

## ആടിനെ വിതരണം ചെയ്തു.

നിരണം വടക്കുംഭാഗം യുവജന പ്രസ്ഥാനത്തിൻെറ സാധുജന സഹായ ഫണ്ടിൽനിന്ന് രണ്ട് ആടുകളെ വാങ്ങി പാവപ്പെട്ട രണ്ടു കുടുംബങ്ങൾക്കു നല്കി. ഇതിനു ചേർന്ന മീററിംഗിൽ ഇടവകയുടെ മുൻ വികാരി സി. ഐ. ഗീവർഗീസ് റമ്പാനു് അനുമോദനവും നൽകുകയുണ്ടായി.

**ഫാ. പി. പി. സഖറിയാ.**

അമേരിക്കയിലെ Association for Clinical Pastoral Education ന്റെ International Committee യിലേക്ക് ഹ്യൂസ്റ്റൻ സെ. ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളിവികാരിയും, സെ. ലൂക്ക്സ് എപ്പിസ്കോപ്പൽ ആശുപത്രിയിലെ ചാപ്ലയിനുമായ കറിച്ചി വേണാട്ടുകളത്തിൽ ഫാ. പി. പി. സഖറിയാ നിയമിതനായിരിക്കുന്നു.

**കശീശ്ശാപട്ടം നൽകി**

കണ്ണൂർ ചെമ്പന്തൊട്ടി പുല്ലാനിപ്പാറയ്ക്കൽ ഡീക്കൻ പി. എസ്. കുര്യാക്കോസിനു നവംബർ 26–ാം തീയതി കോഴിക്കോട് കത്തീഡ്രലിൽ വച്ച് തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ കശീശ്ശാപട്ടം നൽകി.

**കോറെപ്പിസ്ക്കോപ്പാസ്ഥാനം നൽകി**

പരിയാരം വടക്കേപാടത്തു് ഫാ. വി. റ്റി. എബ്രഹാമിനു് ഡിസംബർ 1–ാം തീയതി ചൊവ്വാഴ്ച, പ. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് പരിയാരം സെ. പീറേറഴ്സ് പള്ളിയിൽവച്ച് കോറെപ്പിസ്ക്കോപ്പാസ്ഥാനം നൽകി.

അടൂർ സിറിൽസ് കോളജ് പ്രിൻസിപ്പാൾ ഫാ. അലക്സ് കരമ്പലിനു് ചായലോട് ആശ്രമചാപ്പലിൽവച്ചും, പാമ്പാടികണ്ടത്തിൽ ഫാ. പി. കെ. ഗീവർഗീസിനു് പാമ്പാടി വലിയപള്ളിയിൽ വച്ചും, പേരിശ്ശേരി ഫാ. ജോർജ്ജ് പള്ളിയിൽ മാന്നാർ, ഫാ. സഖറിയ കരുവേലിൽ, മെഴുവേലി ഫാ. കെ. ജി. ജോർജ് എന്നിവർക്ക് പരുമല സെമിനാരി ചാപ്പലിൽവച്ചും പ. കാതോലിക്കാബാവാ തിരുമേനി കോറെപ്പിസ്കോപ്പാ സ്ഥാനം നൽകി.

**ഗ്രന്ഥവരി.**

ഗ്രന്ഥവരി (വലിയ മാർ ദീവന്നാസ്യോസിന്റെ സഭാ ചരിത്ര ഡയറി) എന്ന ഗ്രന്ഥത്തിന്റെ ഓലയിലുള്ള ഒറിജിനലോ, കോപ്പി എഴുതിയതോ ആരുടെയെങ്കിലും കൈവശം ഉണ്ടെങ്കിൽ വിവരം ഫാ. റ്റി. ജി. സഖറിയാ, സെക്രട്ടറി, എം. ഓ. സി. പബ്ലിക്കേഷൻസ്, കാതോലിക്കേററ് ഓഫീസ്, കോട്ടയം–38 എന്ന വിലാസത്തിൽ അറിയിക്കണമെന്നു താല്പര്യപ്പെടുന്നു.

**മർത്തമറിയം സമാജം**

പന്തളം ഡിസ്ട്രിക്റ്റ് മർത്തമറിയം ബാലികാസമാജ പ്രതിനിധി സമ്മേളനം നവംബർ 14–ാം തീയതി മെഴുവേലി ഹോളി ഇന്നസെൻറ് ഓർത്തഡോക്സ് പള്ളിയിൽ വച്ച് നടന്നു. ഫാ. പി. ജി. മാത്യു അദ്ധ്യക്ഷതവഹിച്ചു. സി. ബേബി ക്ലാസ്സ് എടുത്തു. ഫാ. റ്റി. ജി. ജോൺ, പി. എസ്സ്. തോമസ്, പി. എം. ചാക്കോ, റ്റി. എസ്. ശാമുവേൽ, ശമുവേൽ ഉപദേശി, കുഞ്ഞുഞ്ഞമ്മ മാമ്മൻ എന്നിവർ പ്രസംഗിച്ചു. അന്നമ്മ ജോർജ് സ്വാഗതവും, കെ. പി. ഏലിയാമ്മ കൃതജ്ഞതയും പറഞ്ഞു. 125 പ്രതിനിധികൾ സംബന്ധിച്ചു.

**സാഹിത്യശില്പശാല**

മാർ ഗ്രീഗോറിയോസ് വിദ്യാർത്ഥി പ്രസ്ഥാനം സാഹിത്യവിഭാഗം സോഫിയാ സെൻററിൽ സംഘടിപ്പിച്ച ത്രിദിന സാഹിത്യ ശില്പശാല പീലിപ്പോസ് മാർ യൗസേബിയോസ് തിരുമേനി ഉത്ഘാടനംചെയ്തു.

ഡോ. കെ. എം. തരകന്റെ അദ്ധ്യക്ഷതയിൽ ചേർന്ന ഉത്ഘാടന സമ്മേളനത്തിൽ വിദ്യാർത്ഥി പ്രസ്ഥാനം ജനറൽ സെക്രട്ടറി ഫാ. ജോൺ തോമസ് പ്രസംഗിച്ചു. ശില്പശാല കൺവീനർ പ്രൊ. പി. സി. ഏലിയാസ് സ്വാഗതവും, സെക്രട്ടറി പി. സി. മാത്യു കൃതജ്ഞതയും പറഞ്ഞു. തുടർന്നുള്ള ദിവസങ്ങളിൽ വിവിധ സാഹിത്യകാരന്മാർ ക്യാമ്പിനു നേതൃത്വം നൽകി. ക്യാമ്പിൽ പ്രൊ. കെ. സി. ജോർജ്, മേരി മാത്യു, ഡോ. കെ. എം. തരകൻ എന്നിവരും 27 വിദ്യാർത്ഥികളും സംബന്ധിച്ചു.

## താബോറിലെ ബേബിഅച്ചൻ



പത്തനാപുരം താബോർ ദയറാംഗമായ ഫാദർ സി. റ്റി. തോമസ് (ബേബിയച്ചൻ) നവംബർ 12–ാം തീയതി മരിച്ചു. 13–ാം തീയതി പരിശുദ്ധ കാതോലിക്കാബാവാ തിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിലും മററു മെത്രാപ്പോലീത്താമാരുടെ സഹകരണത്തിലും അനേകം വൈദികരുടെയും കന്യാസ്ത്രീകളുടെയും ജനങ്ങളുടെയും സാന്നിദ്ധ്യത്തിലും ശവസംസ്കാരം നടത്തി.

1939–ൽ രണ്ടാം മഹായുദ്ധം ആരംഭിച്ചപ്പോഠം ബേബി പട്ടാളത്തിൽ ചേന്നു് 25 വർഷങ്ങളോളം ജോലി ചെയ്തു. അതിനുശേഷം പത്തനാപുരം താബോർ ദയറാംഗമായി. അധികം താമസിയാതെ വൈദികനമായി. ആശ്രമജീവിതം തന്നെ പിടികൂടിയിരിക്കുന്ന പ്രമേഹരോഗത്തിനു് പ്രതികൂലമായിരുന്നെങ്കിലും വള്ളിക്കും പുള്ളിക്കും കോട്ടം വരാതെ ആശ്രമനിബന്ധനകഠം നിർവിഘ്നം പാലിച്ച സന്യാസിശ്രേഷ്ഠനായിരുന്നു ബേബിയച്ചനെന്നു് അടുത്തു ഇടപഴകിയവക്കറിയാം. അധികം ആരാലും അറിയപ്പെടാത്ത വിശേഷ കഴിവുകഠം ഒന്നുമില്ലാത്ത സാധാരണക്കാരിൽ എളിയവനായ ഒരാശ്രമാംഗം എന്നു മാത്രമേ പലരും ബേബിയച്ചനെ അറിയുകയുള്ളു. പക്ഷെ താബോർ ഗിരിയിലെ ഒരു കെടാവിളക്കായി എന്നും ബേബിയച്ചൻെറ ആത്മാവു് പരിലസിക്കും. സംശയമില്ല.

(സി. പി. ഏബ്രഹാം)

### കുരിശിൻതൊട്ടി കൂദാശ.

മെഴുവേലി വലിയ പള്ളിക്കുവേണ്ടി പ. പരുമല തിരുമേനിയുടെ നാമത്തിൽ നെടുംകുന്നം സണ്ടേസ്കൂൾ കെട്ടിടത്തിനടുത്ത് തട്ടാശ്ശേരിൽ യോഹന്നാൻ തോമസ് പണികഴിപ്പിച്ച കുരിശിൻ തൊട്ടിയുടെ കൂദാശ കർമ്മം നവംബർ 8–ാം തീയതി പ: കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു് നിർവ്വഹിച്ചു. വിവിധ വാദ്യ മേളങ്ങളോടു കൂടിയാണ് പ. ബാവാ തിരുമേനിയെ കുരിശിൻ തൊട്ടിയുടെ അടുത്തേക്കു് സ്വീകരിച്ചാനയിച്ചതു്. ഈ പരിപാടികളിൽ അനേകം വൈദികരും വിവിധ ജാതി മതസ്ഥരായ ആയിരക്കണക്കിനാളുകളും സംബന്ധിച്ചിരുന്നു. ഇടവക വികാരി ഫാ. പി. ജി. മാത്യൂസ് കൃതജ്ഞത രേഖപ്പെടുത്തി. ഇതിൽ സംബന്ധിച്ച എല്ലാവക്കും ശ്രീ. യോഹന്നാൻ തോമസിൻെറ വകയായി വിഭവസമൃദ്ധമായ കാപ്പി സൽക്കാരവും ഉണ്ടായിരുന്നു.

## സണ്ടേസ്ക്കൂൾ വാർത്തകൾ

### കൊച്ചി ഭദ്രാസനത്തിലെ സണ്ടേസ്കൂൾ അദ്ധ്യാപക സെമിനാർ.

കൊച്ചിഭദ്രാസനത്തിലെ സണ്ടേസ്കൂഠം അദ്ധ്യാപകരുടെ ഏകദിന സെമിനാർ എറണാകുളം സെൻറു് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ വച്ചു നവംബർ മാസം 22–ാം തീയതി ഞായറാഴ്ച നടത്തുകയുണ്ടായി. പ്രസ്തുത സെമിനാറിൽ ഡയറക്ടർ ജനറൽ റവ. ഫാ. സി. വി. ജോർജ് കോറെപ്പിസ്ക്കോപ്പാ അദ്ധ്യാപകർക്കു് വിജ്ഞാനപ്രദമായ ക്ലാസ്സെടുത്തു. കോലഞ്ചേരി മെഡിക്കൽ മിഷൻ ആശുപത്രി ചാപ്ളിയൻ ഫാ. ജോണി ജോർജ്, തൃശൂർ ട്രെയിനിംഗ് കോളജ് പ്രൊഫസ്സർ റ്റി. റ്റി. തോമസ് എന്നിവരും സെമിനാറിനു് നേതൃത്വം നൽകി. O S S A E ഓഫീസ് സെക്രട്ടറി സി. യു. മാത്യുവും ഭദ്രാസന ഡയറക്ടറും അദ്ധ്യാപകരെ അഭിസംബോധന ചെയ്തു്, സണ്ടേസ്കൂഠം പ്രസ്ഥാനത്തിൻെറ പ്രവത്തനങ്ങളെക്കുറിച്ചു് വിശദീകരണം നൽകി.

സെ. മേരീസ് ഓർത്തഡോക്സ് പള്ളി വികാരി റവ. ഫാ. ഒ. വി. ഏലിയാസ് സ്വാഗതവും ഭദ്രാസന ഡയറക്ടർ കെ. എം. കുഞ്ഞുകോശി മുതലാളി കൃതജ്ഞതയും ആശംസിച്ചു.

### തുമ്പമൺ ഭദ്രാസനം

കോഴഞ്ചേരി ഡിസ്ട്രിക്ട് സണ്ടേസ്ക്കൂഠം അദ്ധ്യാപകരുടെ ഏകദിന സമ്മേളനം കാട്ടൂർ സെൻറു് മേരീസ് പള്ളിയുടെ ആഭിമുഖ്യത്തിൽ ഒക്ടോബർ 18–ാം തീയതി നടന്നു. രാവിലെ വി: കർബാനസ്സുശേഷം സഭാകവി ശ്രീ. സി. പി. ചാണ്ടി മാതൃകാക്ലാസ്സു് എടുത്തു. തുടർന്നു് തുമ്പമൺ ഭദ്രാസന ഡയറക്ടർ വി. കെ. പാപ്പി സൺഡേസ്ക്കൂഠം അദ്ധ്യാപനം എങ്ങനെ മെച്ചപ്പെടുത്താം എന്ന വിഷയത്തെ ആസ്പദമാക്കിയുള്ള ചർച്ചയ്ക്കു് നേതൃത്വം നൽകി. റ്റി. വി. തോമസ് പ്രസംഗിച്ചു.

ഉച്ചകഴിഞ്ഞ് ക്രിസ്റ്റോഫോറോസ് റമ്പാന്റെ അദ്ധ്യക്ഷതയിൽ ചേർന്ന പൊതു സമ്മേളനം റിട്ടയാർഡ് D. E. O റവ്. ജോൺ മാത്യു ഉത്ഘാടനം ചെയ്തു. പ്രൊ. വി. സി മാത്യു, ഫാ. ജോർജു മാത്യു, ഭദ്രാസന ഡയറക്ടർ വി. കെ. പാപ്പി എന്നിവർ പ്രസംഗിച്ചു. വികാരി ഫാ.കെ.സി. കോശി സ്വാഗതവും ഡിസ്ട്രിക്റ്റ് ഇൻസ്പെക്ടർ വി. സി. ചാക്കോ കൃതജ്ഞതയും പറഞ്ഞു. സമ്മേളനത്തിൽ വച്ച് മത്സര പരീക്ഷകളിലും സഹപാഠ്യ മത്സരങ്ങളിലും വിജയിച്ച കുട്ടികൾക്ക് മെറിറ്റ് സർട്ടിഫിക്കേറ്റും സമ്മാനങ്ങളും അദ്ധ്യക്ഷൻ വിതരണം ചെയ്തു.

## അദ്ധ്യാപക പരിശീലന ക്ലാസ്

നിരണം ഭദ്രാസനത്തിലെ സൺഡേസ്കൂൾ അദ്ധ്യപക പരിശീലന ക്ലാസ് ഒക്ടോബർ 1, 2, 3 തീയതികളിൽ തിരുവല്ല എം. ജി. എം ഹൈസ്കൂളിൽ വച്ചു നടത്തപ്പെട്ടു. വേദശാസ്ത്ര ബോധന മാർഗ്ഗങ്ങൾ തുടങ്ങിയ വിഷയങ്ങളെ ആസ്പദമാക്കി ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ റവ. ഡോ. ബേബി വറുഗീസ്, റവ. ഡോ. എം. എ. മത്തായി, വെരി. റവ. സി. വി ജോർജ് കോറെപ്പിസ്കോപ്പാ, റവ. ഫാ. കുര്യൻ ഡാനിയൽ, വി. റ്റി. ചാക്കോ മാസ്റ്റർ എന്നിവർ ക്ലാസുകൾ എടുക്കുകയുണ്ടായി. 145 അദ്ധ്യാപർ ക്രമമായി ക്ലാസ്സിൽ സംബന്ധിച്ചിരുന്നു.

## കോട്ടയം സെൻട്രൽ ഭദ്രാസനം

കോട്ടയം സെൻട്രൽ ഭദ്രാസനത്തിലെ സണ്ടേസ്കൂൾ അദ്ധ്യാപകരുടെ പരിശീലനക്ലാസ്സ് 1987 നവംബർ 7, 8 തീയതികളിൽ സോഫിയാ സെൻററിൽ വച്ച് താഴെ പറയുന്ന പരിപാടികൾ അനുസരിച്ച് നടത്തി. റവ. ഡോ. വി. സി. സാമുവേൽ 18–ാം നൂററാണ്ടിലെ ഭാരതസഭയെപ്പററിയും, റവ. ഫാ. റ്റി. ജെ. ജോഷ്വാ വി. പൗലോസിന്റെ ലേഖനങ്ങളെപ്പററിയും ക്ലാസ്സുകൾ എടുത്തു. ശ്രീ. റ്റി. റ്റി. ചാക്കോ മാതൃകാ ക്ലാസ്സ് എടുത്തു. ഞായറാഴ്ച എല്ലാവരും വി. കുമ്പസാരം നടത്തി വി. കർബാന അനുഭവിച്ചു. തുടന്ന് വെരി. റവ. സി. വി. ജോർജ് കോറെപ്പിസ്കോപ്പാ സണ്ടേസ്കൂൾ പാഠം എന്ന വിഷയത്തെപ്പററിയും റവ. ഡോ. എം. എ. മത്തായി ഓർത്തഡോക്സ് വിശ്വാസവും റോമൻ കാത്തോലിക്കാ വിശ്വാസവും എന്ന വിഷയത്തെപ്പററിയും ക്ലാസ്സുകളെടുത്തു. സി. വി. ജോർജ് കോറെപ്പിസ്കോപ്പാ അദ്ധ്യക്ഷം വഹിച്ചു. ഡോ. സി. വി. ചെറിയാൻ പ്രസംഗിച്ചു.

കഴിഞ്ഞ വർഷം ഭദ്രാസനത്തിലെ സഹപാഠ്യ മത്സരങ്ങളിലും മത്സര പരീക്ഷകളിലും വിജയിച്ച കുട്ടികൾക്കുള്ള സമ്മാനവും അദ്ധ്യാപകർക്കുള്ള സർട്ടിഫിക്കേററും അദ്ധ്യക്ഷൻ വിതരണം ചെയ്തു.

## പഞ്ചാംഗം.

ഈ ലക്കം മാസികയോടു കൂടി 1988–ലെ സഭാ പഞ്ചാംഗം അയയ്ക്കുന്നു. പഞ്ചാംഗം മാസികയിൽ വച്ച് അയയ്ക്കുന്നതു മൂലം പേജ് കുറയ്ക്കേണ്ടിവന്നതിനാൽ ചില ലേഖനങ്ങളും ബൈബിൾ പാഠവും ഈ ലക്കത്തിൽ ചേർക്കാൻ സാധിച്ചില്ല.

## ഫാ. ജേക്കബ് കുര്യന് ഡോക്ടറേററ് ലഭിച്ചു



കോട്ടയം: ഓർത്തഡോക്സ് വൈദിക സെമിനാരി പ്രൊഫസർ ഫാ. ജേക്കബ് കുര്യന് സെറാമ്പൂർ യൂണിവേഴ്സിററിയിൽ നിന്നു പൗരസ്ത്യ ക്രൈസ്തവ വേദശാസ്ത്രത്തിന്റെ അടിസ്ഥാനങ്ങളെ അദ്വൈത വേദാന്തത്തിന്റെ ദൃഷ്ടിയിൽ അപഗ്രഥിച്ചെഴുതിയ ഗവേഷണ പ്രബന്ധത്തിന് ഡോക്ടറേററ് ലഭിച്ചു.

ബനാറാസ് സർവകലാശാലയിൽ നിന്ന് എം. എ. യ്ക്ക് ഒന്നാം ക്ലാസ്സും ഒന്നാം റാങ്കും സെറാമ്പൂർ യൂണിവേഴ്സിററിയിൽ നിന്ന് എം. ടി. എച്ച്. ന് ഒന്നാം ക്ലാസ്സും ഒന്നാം റാങ്കും ഇദ്ദേഹം നേരത്തെ നേടിയിട്ടുണ്ട്. കഞ്ഞിക്കുഴ ആശുപത്രിയുടെ സീനിയർ ചാപ്ലിനായ ഫാ. ജേക്കബ് കുര്യൻ മലങ്കര സഭാ മാസികയുടെ എഡിറേറാറിയൽ ബോർഡു മെമ്പറാണ്. ബ. അച്ചന് 'മലങ്കര സഭയുടെ' അനുമോദനങ്ങൾ,

—•—

Licence No. 475
11th APRIL 1946
Registered No. KL—KTM—38

# THE MALANKARA SABHA

Catholicate Office, Kottayam—686 038

**പാവനസ്മരണയ്ക്കു മുമ്പിൽ ആദരാഞ്ജലികൾ**



**ഓർമ്മപെരുന്നാൾ ഡിസംബർ 8**
*Inserted By*
*Rev. Fr, John Mathew & Family*
*U. S. A.*

Printed and published by Rev. Fr. T. G. Zacharia
For Orthodox Viswasa Paripalana Samathy, Kottayam
at the Catholicate Press, Kottayam-38
Chief Editor: Very. Rev. Ramban Dr. N. J. Thomas